THE
# CHURCH WEEKLY

വാല്യം 21 | 1967 ആഗസ്റ്റ് 20 | ലക്കം 33

# മാനേജിംഗ് കമ്മിററിയുടെ തീരുമാനം

കാതോലിക്കാബാവായുടെ പിൻഗാമിയെ തെരഞ്ഞെടുക്കുന്നതിനുവേണ്ടി സെപ്റ്റംബർമാസത്തിൽ മലങ്കര അസോസിയേഷൻ വിളിച്ചുകൂട്ടണമെന്നു ചെയ്തിരുന്ന മുൻതീരുമാനം മാനേജിംഗ് കമ്മിററി ഭേദഗതി ചെയ്തതു വളരെ സമുചിതമായ ഒരു നിശ്ചയമായി മലങ്കരസുറിയാനിസഭയിലെ എല്ലാ അംഗങ്ങളും അംഗീകരിക്കുമെന്നുള്ളതിനു സംശയമില്ല. ഞങ്ങൾ ഈ പംക്തികളിൽ ചൂണ്ടിക്കാണിച്ചതുപോലെ ആ തെരഞ്ഞെടുപ്പിനുവേണ്ടിമാത്രം ഉടനെ ഒരു അസോസിയേഷൻ വിളിച്ചു കൂട്ടേണ്ട അത്യാവശ്യകതയൊന്നുമില്ല. പ. ബാവാ തിരുമേനിക്കു അടുത്തകാലത്തുണ്ടായ ആലസ്യത്തിൽനിന്ന് ഈശ്വരകാരുണ്യത്താൽ തിരുമേനി വിമുക്തനായി. തിരുമേനിക്ക് അത്യാവശ്യമായ ഔദ്യോഗിക കൃത്യങ്ങൾ ചെയ്വാനുള്ള ആരോഗ്യം വീണ്ടുകിട്ടിയെന്നുള്ളതു സമുദായത്തിനു വളരെ സന്തോഷകരമായ ഒരു വസ്തുതയാണ്.

പ. ബാവാതിരുമേനി ആലസ്യവിധേയനായപ്പോൾ തിരുമേനിയുടെ പേർക്ക് അത്യാവശ്യ ഔദ്യോഗിക കൃത്യങ്ങൾ നിർവ്വഹിക്കുന്നതിനു നാലു മെത്രാപ്പോലീത്താമാരടങ്ങിയ ഒരു കൗൺസിലിനെ തിരുമേനി നിയോഗിക്കയുണ്ടായി. ആ കൗൺസിൽ തിരുമേനി പിരിച്ചുവിട്ടിട്ടില്ല. അങ്ങനെ പിരിച്ചുവിടാൻ തിരുമേനി ഉദ്ദേശിക്കുന്നുമില്ല. പൂർണ്ണ ആരോഗ്യം തിരിച്ചുകിട്ടിയാൽതന്നെ, വാർദ്ധക്യത്തെ കരുതി ആ കൗൺസിൽ നിലനിറുത്തണമെന്നുതന്നെയാണ് പ. തിരുമേനി ഉദ്ദേശിക്കുന്നതു്. തിരുമേനിയുടെ അനാരോഗ്യം നിമിത്തം ഉണ്ടാകാവുന്ന ഏതു പരിതസ്ഥിതിയിലും സഭയ്ക്കു ഭരണപരമായ യാതൊരു കുഴപ്പവുമുണ്ടാകാതിരിക്കത്തക്കവണ്ണം ആവശ്യമായ എല്ലാ മുൻകരുതലുകളും തിരുമേനി ചെയ്തിട്ടുണ്ട്. ആ സ്ഥിതിക്കു ഒരു പിൻഗാമിയെ തെരഞ്ഞെടുക്കേണ്ട അടിയന്തരാവശ്യം ഇല്ലാതായിത്തീർന്നിരിക്കയാണ്. പിൻഗാമിയെ തെരഞ്ഞെടുത്താൽ തന്നെയും കാതോലിക്കാസ്ഥാനത്തേക്കു തെരഞ്ഞെടുക്കപ്പെടുന്ന ആൾ അവരോധിക്കപ്പെടുന്നതുവരെ, ബാവാതിരുമേനിയുടെ അഭാവത്തിൽ, കൗൺസിൽതന്നെ സഭാഭരണം നിർവഹിക്കേണ്ടിവരും. അതുകൊണ്ട് രോഗം മൂലമൊ, മററുവിധത്തിലൊ ബാവാതിരുമേനിക്കു ഭരണകർത്തവ്യങ്ങൾ നിർവഹിക്കാൻ പാടില്ലാതെ വന്നാൽ തെരഞ്ഞെടുക്കപ്പെടുന്ന പിൻഗാമി കാതോലിക്കാ ആകുന്നതുവരെ, കൗൺസിൽ ആണ് ഭരണം നടത്തുന്നതു്. പ. ബാവാതിരുമേനിയുടെ ജീവിതകാലത്തു പിൻഗാമിയെ കാതോലിക്ക ആയി വാഴിക്കയില്ല. തിരുമേനിതന്നെ പിൻഗാമിയെ കാതോലിക്കാ ആയി വാഴിച്ചു റിട്ടയർ ചെയ്യുന്ന പക്ഷം, ജീവിതകാലത്തു തന്നെ പിൻഗാമിയെ തെരഞ്ഞെടുക്കുന്നതിനു പ്രസക്തി ഉണ്ട്. ഏതു സാഹചര്യത്തിലും പ്രവർത്തിക്കാൻ അധികാരമുള്ള എപ്പിസ്കോപ്പൽ കൗൺസിൽ ഉള്ളതുകൊണ്ട് യാതൊരു തിടുക്കവും പിൻഗാമിയെ തെരഞ്ഞെടുക്കുന്ന പ്രശ്നത്തിൽ പ്രദർശിപ്പിക്കേണ്ട ആവശ്യം ഇല്ലാതായിത്തീർന്നിരിക്കയാണ്.

വാസ്തവത്തിൽ തിടുക്കം പ്രദർശിപ്പിക്കേണ്ട കാര്യം അസോസിയേഷനെ സംബന്ധിച്ച ഭരണഘടനയിൽ ഭേദഗതി വരുത്തുക എന്നുള്ളതാണ്. അക്കാര്യത്തിനു മുൻഗണന നൽകുന്നതിൽ മാനേജിംഗ് കമ്മിററി പ്രദർശിപ്പിച്ചിരിക്കുന്ന പ്രായോഗിക ബുദ്ധിയെ ഞങ്ങൾ അഭിനന്ദിക്കുന്നു. എങ്കിലും മാനേജിംഗ് കമ്മിററിയിൽ അപൂർവ്വം ചിലർ അസോസിയേഷന്റെ വലിപ്പത്തിനും എല്ലാ പള്ളികളിൽനിന്നുള്ള പ്രാതിനിദ്ധ്യസ്വഭാവത്തിനും കുറവു തട്ടിക്കുന്നതിനെക്കുറിച്ചു ചില എതിരഭിപ്രായങ്ങൾ പറയാതിരുന്നില്ല. ഒരു മാന്യ അംഗം മാരാമൺ കൺവൻഷൻപോലെ വലുതായിരിക്കണം നമ്മുടെ അസോസിയേഷൻ എന്നും അഭിപ്രായപ്പെടുകയുണ്ടായി. പതിനായിരക്കണക്കിന് ആളുകൾ സംബന്ധിക്കുന്ന മാരാമൺ കൺവൻഷനിൽ നിശ്ശബ്ദതയും അച്ചടക്കവും പാലിക്കാമെങ്കിൽ എന്തുകൊണ്ടു നമ്മുടെ അസോസിയേഷൻ ഭംഗിയായി നടത്തിക്കൂടാ എന്നും അദ്ദേഹം ചോദിക്കയുണ്ടായത്രെ.

മാരാമൺ കൺവൻഷൻപോലെ വലുതാണ് നമ്മുടെ അസോസിയേഷൻ

## THOUGHT FOR THE WEEK

It is easier to be a Christian sometimes than at others. Ask a preacher whether he is more zealous for the Lord on Saturdays, when the responsibility of Sunday's preaching is holding him to the highest, or on Monday morning when 'the fight is o'er!'

–J. A. Motyer

## താളുകൾ മറിക്കുമ്പോൾ



## ഈ ആഴ്ചയിൽ

ആഗസ്റ്റ് 20 ശൂനോയോയ്ക്കു ശേഷം 1–ാം ഞായറാഴ്ച
24 മാർ മത്തായി ശ്ലീഹ
27 ശൂനോയോക്കു ശേഷം രണ്ടാം ഞായറാഴ്ച

## വരിസംഖ്യ

| | രൂ. | പൈ. |
|---|---|---|
| ഒരു വർഷത്തേക്കു് | 6 | |
| ആറു മാസത്തേക്കു് | 3 | |
| ഒററപ്രതി | | 13 |
| ഇന്ത്യയ്ക്കു വെളിയിൽ | 8 | |

മാനേജർ,
ചർച്ച് വീക്കിലി

എന്നു് ആ മാന്യസ്നേഹിതൻ അംഗീകരിക്കുന്നുണ്ടു്. ഇപ്പോൾ മൂവായിരംപേർ മാത്രമാണു് അതിൽ സംബന്ധിക്കുന്നതെങ്കിൽ 50 വർഷം കഴിഞ്ഞു, ഇപ്പോഴത്തെ രീതി അനുസരിച്ചു് അതു പതിനായിരമാകാം. മുളന്തുരുത്തി സുന്നഹദോസിൽ ഈ അസോസിയേഷൻ സംഘടിപ്പിച്ച കാലത്തു് 150 പ്രതിനിധികൾ മാത്രമെ സംബന്ധിച്ചിരുന്നുള്ളു. മലങ്കര സുറിയാനിസഭയ്ക്കു് അന്നു് അൻപതു പള്ളികൾ മാത്രമുണ്ടായിരുന്നു. രണ്ടു് അയ്മേനികളും ഒരു പട്ടക്കാരനും ഓരോ പള്ളി ഇടവകയെ പ്രതിനിധീകരിച്ചു, അന്നു് സന്നിഹിതരായാലും 150 അംഗങ്ങൾ സംബന്ധിക്കുന്ന ഒരു സമിതി അനിയന്ത്രിതമായിരുന്നില്ല. ഇന്നു് ആയിരം പള്ളികളിൽനിന്നു് മൂവായിരംപേർ സംബന്ധിക്കുമ്പോൾ ഡോ. സി. സി. മാത്യു (കുന്നങ്കുളം) പറഞ്ഞ രൂപത്തിൽ അതൊരു കൺവൻഷനായിരിക്കുകയാണു്. സമുദായത്തിലെ പള്ളികളുടെ സംഖ്യ മൂവായിരമായാൽ പതിനായിരത്തിനടുത്തു പ്രതിനിധികൾ അതിൽ സംബന്ധിക്കണം. അപ്പോൾ അതു സംഖ്യയിൽ മാരാമൺ കൺവൻഷന്റെ ഒരു ഉപപതിപ്പായിത്തീരുമെന്നുള്ളതും ശരിയാണു്.

എന്നാൽ അസോസിയേഷനും കൺവൻഷനും തമ്മിലുള്ള അടിസ്ഥാനപരമായ വ്യത്യാസം പരിഗണിക്കേണ്ടതാണു്. ഭക്തിസംവർദ്ധകങ്ങളായ പ്രസംഗങ്ങൾ കേൾക്കാനും സ്വന്തം ജീവിതത്തിൽ ആത്മീയാഭിവൃദ്ധികൈവരുത്താനും ആഗ്രഹിക്കുന്നവരാണു കൺവൻഷനിൽ സംബന്ധിക്കുന്നതു്. അവർ കേൾക്കാൻ മാത്രം വരുന്നവരാണു്. സംസാരിക്കാനല്ല. അഭിപ്രായം പറയാനുമല്ല. അതിനൊട്ടാവശ്യവുമില്ല. അങ്ങനൊരു സമ്മേളനത്തിൽ നിശ്ശബ്ദതയൊ അച്ചടക്കമൊ പാലിക്കാൻ വിഷമമുണ്ടാവില്ല. പ്രത്യേകിച്ച ഭക്തിപരമായ പ്രസംഗങ്ങൾ കേൾക്കാൻ വരുന്നവർക്കു നിശ്ശബ്ദതപാലിക്കേണ്ടതു് ഒരാവശ്യവുമാണു്. എന്നാൽ അസോസിയേഷനിൽ സംബന്ധിക്കുന്നവരുടെ നിലയൊ ചുമതലയൊ അതല്ല. അവർ ഓരോ ഇടവകയെയും പ്രതിനിധീകരിച്ചു പൊതുസമുദായത്തെ സംബന്ധിക്കുന്ന ചില സുപ്രധാനകാര്യങ്ങൾ ചർച്ചചെയ്യാനും തീരുമാനിക്കാനുമാണു വന്നുകൂടുന്നതു്. മൂവായിരംപേർക്കും അഭിപ്രായം പറയാനുള്ള അവകാശവും സ്വാതന്ത്ര്യവുമുണ്ടു്. സമയപരിമിതിയെ കരുതിയും കാര്യനടത്തിപ്പിനെ ലക്ഷ്യമാക്കിയും പലരും സംസാരിക്കപെതിവില്ലായിരിക്കും. എങ്കിലും ശ്രീ സി. സി. മാത്യുവിനെപ്പോലെതന്നെ അഭിപ്രായങ്ങൾ പറയാൻ ആഗ്രഹിക്കുന്നവരും അതിനു കഴിവുള്ളവരും നൂറുകണക്കിൽ അസോസിയേഷനിൽ സംബന്ധിക്കുമെന്നോർക്കണം. അവരെല്ലാം അഭിപ്രായം പറഞ്ഞുതുടങ്ങിയാലുള്ള സ്ഥിതി എന്തായിരിക്കും. പറയാൻ സൗകര്യം കിട്ടാതെയും, പറയുന്നതു് അംഗീകരിക്കപ്പെടാതെയും ഇരുന്നാൽ ഇടവക തിരിഞ്ഞും ഗ്രൂപ്പുകൾ തിരിഞ്ഞും വോക്കൗട്ടു നടത്തുന്നതിന്റെ ബഹളമായിരിക്കും അവിടെ. കഴിഞ്ഞ പ്രാവശ്യം എം. ഡി. സിമ്മനാരി വളപ്പിൽ അസോസിയേഷൻ നടന്നപ്പോൾ ശ്രീ സി. സി. മാത്യുവിന്റെ നേതൃത്വത്തിൽതന്നെ ഒരു വോക്കൗട്ടു നടന്നു. ഇനിയും ഇത്രയും വിപുലമായ തോതിൽ അസോസിയേഷൻ നടത്തിയാൽ വോക്കൗട്ടുകൾ മാത്രമല്ല മററു പല ബഹളങ്ങളും ഉണ്ടായെന്നു വരും. യുക്തിപൂർവ്വമായ ചർച്ചകൾ ശരിയായി നടത്താനും വിവേകപൂർവ്വമായ തീരുമാനങ്ങൾ ചെയ്യാനും സഹായിക്കുന്ന ഒരു സമിതിയാണു് ഇപ്പോഴത്തെ അസോസിയേഷൻ എന്നു ആരും അവകാശപ്പെടുകയില്ല. കൺവൻഷനെയും അസോസിയേഷനെയും ഭിന്നമായി കാണണം. അസോസിയേഷൻ നിയമപരവും, സഭയെ മുഴുവൻ ബാധിക്കുന്നതുമായ നിശ്ചയങ്ങൾ പാസ്സാക്കാൻ കൂടുന്ന ഒരു അസംബ്ലി ആണു്.

ഇനിയും അസോസിയേഷനിൽ ഓരോ പള്ളിയിൽനിന്നും പ്രതിനിധികൾ സംബന്ധിച്ചില്ലെങ്കിൽ സഭയുടെ പ്രാതിനിധ്യത്തിനു ഹാനിതട്ടുമെന്നു പറയുന്നതിനർത്ഥമില്ല. അസോസിയേഷന്റെ അംഗസംഖ്യ കുറയ്ക്കുന്നതുകൊണ്ടു പ്രാതിനിധ്യത്തിനു് ഒരു തകരാറും സംഭവിക്കുന്നില്ല 50 കോടി ജനങ്ങളെ പ്രതിനിധീകരിക്കുന്ന 500 മെമ്പർമാരാണു് ഇൻഡ്യൻ പാർലമെന്റിൽ ഉള്ളതു്. 15 ലക്ഷം ജനങ്ങൾ ഉള്ള ഒരു സഭയ്ക്കു് 300 അംഗങ്ങളുള്ള അസോസിയേഷനു പ്രാതിനിധ്യം കുറഞ്ഞുപോയെന്നു് ആരും പറയുകയില്ല. ഒരു പള്ളിഇടവകയിൽ പൊതുയോഗംകൂടി ഒരു വൈദികനേയും, രണ്ടു അയ്മേനികളേയും തെരഞ്ഞെടുക്കുമ്പോൾ അവർക്കു് ഇടവകയുടെ പ്രാതിനിധ്യമുണ്ടു്. ഇങ്ങനെ പള്ളിപൊതുയോഗങ്ങൾ തെരഞ്ഞെടുക്കുന്ന പ്രതിനിധികൾ ഭദ്രാസനയോഗത്തിൽ സംബന്ധിച്ചു് അസോസിയേഷനിലേക്കു് 7 വൈദികരെയും 14 അൽമായക്കാരെയും തെരഞ്ഞെടുത്തയച്ചാൽ ആ 21 പ്രതിനിധികൾക്കു ഭദ്രാസനത്തിന്റെ മുഴുവൻ പ്രാതിനിധ്യമുണ്ടായിരിക്കും. പത്തു ഭദ്രാസനങ്ങളിൽനിന്നു് ഇങ്ങനെ വരുന്ന പ്രതിനിധികളും മാനേജിംഗ് കമ്മിററിയംഗങ്ങളുംകൂടി അസോസിയേഷൻ സംഘടിപ്പിച്ചാൽ അതിനു സമുദായത്തിന്റെ മുഴുവൻ അനിഷേധ്യമായ പ്രാതിനിധ്യമുണ്ടു്. അങ്ങനെയുള്ള ഒരു അസോസിയേഷനു ചർച്ചകൾ നടത്താനും തീരുമാനംചെയ്യാനും ഉള്ള സൗകര്യങ്ങൾ എത്രയോ അധികമാണു്. കൈപൊക്കി സമ്മതം മൂളാൻ മാത്രം ഇൻഡ്യയുടെ വിവിധഭാഗങ്ങളിലുള്ള ഓരോ പള്ളിയിൽനിന്നും പ്രതിനിധികളെ അയയ്ക്കുന്നതു് അനാവശ്യമായ പാഴ്ചെലവാണു്. പണ്ടു കൊച്ചി–തിരുവിതാംകൂറിൽനിന്നു പള്ളിപ്രതിപുരുഷന്മാർ വന്നാൽ മതിയായിരുന്നു. ഇനിയും കൽക്കട്ടാ, ഡൽഹി, ബോംബെ എന്നീ വിദൂരസ്ഥലങ്ങളിലുംനിന്നു പള്ളിപ്രതിപുരുഷന്മാർ വരണം. അതുകൊണ്ടു റൂൾകമ്മിററി പ്രായോഗികമായ ഒരു ഭേദഗതി നിർദ്ദേശിക്കുകയും, മാനേജിംഗ് കമ്മിററിയുടെ അംഗീകരണത്തിനുശേഷം ഇപ്പോഴത്തെ ഘടനയനുസരിച്ചു വിളിച്ചുകൂട്ടുന്ന അസോസിയേഷനിൽ അതവതരിപ്പിക്കുകയും ചെയ്താൽ ഏകകണ്ഠമായി അതംഗീകരിക്കപ്പെടുമെന്നുള്ളതിനെക്കുറിച്ചു് ഒരു സംശയവും തോന്നുന്നില്ല. മാനേജിംഗ് കമ്മിററിയുടെ തീരുമാനം സഭാംഗങ്ങൾ സഹർഷം സ്വാഗതം ചെയ്യുമെന്നു വിശ്വസിക്കാവുന്നതാണു്.

---

# കനകജൂബിലി സുവനീർ

മദ്രാസ് ഓർത്തഡോക്സ് സിറിയൻ ചർച്ചിന്റെ കമനീയമായ കനകജൂബിലി സുവനീർ കൈപ്പററിയിരിക്കുന്നു. കേരളത്തിനു വെളിയിൽ ഓർത്തഡോക്സ് സഭ ആരംഭിച്ച പ്രമുഖ ഇടവകയെന്ന നിലയിൽ മദ്രാസ് ഇടവകക്കുള്ള സ്ഥാനം അദ്വിതീയമാണു്. ഇടവകയുടെ അര നൂററാണ്ടുകാലത്തെ ചരിത്രവും സംഭാവനകളും സുവനീർ പ്രഘോഷിക്കുന്നു. ഈടുള്ള ചില ലേഖനങ്ങൾകൂട്ടി സുവനീർ സുന്ദരമാക്കിയ ഭാരവാഹികൾ അഭിനന്ദനം അർഹിക്കുന്നു. സർവ്വോപരി പ. പാത്രിയർക്കീസു ബാവാ, പ. കാതോലിക്കാബാവാ ഇടവകമെത്രാപ്പോലീത്താ മാത്യൂസ് മാർ അത്താനാസ്യോസ് എന്നീ തിരുമേനിമാരുടെ സന്ദേശങ്ങൾ ഇടവകജനങ്ങൾക്കു് പ്രചോദനം നൽകുന്നതിനുപര്യാപ്തമാണു്. തമിഴ്നാട്ടിൽ മികച്ച ക്രിസ്തീയസേവനം അനുഷ്ഠിക്കുന്നതിനു് മദ്രാസ് ഇടവകയ്ക്കു് ജൂബിലിആഘോഷം പ്രചോദനം നൽകുമെന്നുള്ളതിന്റെ ഒരു പ്രകടനമായി ഈ സുവനീറിനെ കണക്കാക്കുന്നതിൽ തെററില്ലെന്നു തോന്നുന്നു.

കെ. വി. എം.

---

# ജോൺ ലാംബ്രനിഡിസ്

വൈ.എം.സി.എ.കളുടെ വേൾഡ് അലയൻസിന്റെ വൈസ്പ്രസിഡൻറായ ജോൺ എസ്. ലാംബ്രനിഡിസ് (39) ആതൻസിലുള്ള സ്വഗൃഹത്തിൽവച്ചു് ജൂലൈ 24–ാം തീയതി നിര്യാതനായി. അദ്ദേഹത്തിനു ഭാര്യയും രണ്ടു കുട്ടികളുമുണ്ടു്.

ഗ്രീക്ക് ഓർത്തഡോക്സ് സഭയിലെ സജീവപ്രവർത്തകനായ ഒരു അത്മേനിയും പ്രമുഖനായ ഒരു അഭിഭാഷകനുമായിരുന്നു മി. ലാംബ്രനിഡിസ്. അനേകവർഷമായി അദ്ദേഹം ഗ്രീസിൽ ചർച്ചുവേൾഡ് സർവീസിന്റെയും ഡബ്ളിയു. സി.സി. റഫ്യൂജി പ്രവർത്തനങ്ങളുടെയും ലീഗൽ അഡൈ്വസറായിരുന്നു.

ആതൻസ് വൈ.എം.സി.എ. ഡയറക്ടേഴ്സ് ബോർഡിന്റെ സെക്രട്ടറി ജനറലും ഗ്രീസിലെ സോഷ്യൽ പ്രൊജക്ട്സിനുവേണ്ടിയുള്ള എക്യുമെനിക്കൽ കമ്മിററിയുടെ ജനറൽ സെക്രട്ടറിയുമായി അദ്ദേഹം സേവനമനുഷ്ഠിച്ചുപോന്നു.

# ദൈവത്തിൻെറ ഉടമാവകാശം

2

ഫാ. എം. വി. ജോർജ്

ഈ ബോധം ആഴമായി വി. പൗലോസ്ശ്ലീഹായ്ക്കുണ്ടായിരുന്നു. അദ്ദേഹം പറയുന്ന ഈ വാചകങ്ങൾ നമുക്കും ആത്മാർത്ഥതയോടുകൂടി പറയാമോ? നമ്മിൽ ആരും തനിക്കായി തന്നെ ജീവിക്കുന്നില്ല. ആരും തനിക്കായിത്തന്നെ മരിക്കുന്നതുമില്ല. ജീവിക്കുന്നു എങ്കിൽ നാം കർത്താവിനായി ജീവിക്കുന്നു, മരിക്കുന്നു എങ്കിൽ കർത്താവിനായി മരിക്കുന്നു, അതുകൊണ്ട് ജീവിക്കുന്നു എങ്കിലും മരിക്കുന്നു എങ്കിലും നാം കർത്താവിനുള്ളവർതന്നെ,, (റോമ. 14:7, 8) ക്രിസ്തുവിൻെറ സ്നേഹം ഞങ്ങളെ നിർബന്ധിക്കുന്നു, എല്ലാവർക്കുംവേണ്ടി ഒരുവൻ മരിച്ചിരിക്കെ എല്ലാവരും മരിച്ചു എന്നും ജീവിക്കുന്നവർ ഇനി തങ്ങൾക്കായിട്ടല്ല തങ്ങൾക്കവേണ്ടി മരിച്ചു ഉയർത്തവനായിട്ടു തന്നെ ജീവിക്കേണ്ടതിനു അവൻ എല്ലാവർക്കും വേണ്ടി മരിച്ചു എന്നും ഞങ്ങൾ നിർണ്ണയിച്ചിരിക്കുന്നു,, (2 കൊരി 5:15) ഞങ്ങളുടെ ശുശ്രൂഷയിൽ ഉണ്ടായ ക്രിസ്തുവിൻ പത്രമായി നിങ്ങൾ വെളിപ്പെട്ടുന്നവല്ലൊ (3:3) എനിക്കോ നമ്മുടെ കർത്താവായ യേശുക്രിസ്തുവിൻെറ ക്രൂശിൽ അല്ലാതെ പ്രശംസിപ്പാൻ ഇടവരരുതു്, അവനാൽ ലോകം എനിക്കും, ഞാൻ ലോകത്തിനും ക്രൂശിക്കപ്പെട്ടിരിക്കുന്നു. (ഗലാ 6:14) എനിക്കു ജീവിക്കുന്നതു ക്രിസ്തുവും മരിക്കുന്നതു ലാഭവും ആകുന്നു (ഫിലി 1:21) ഞാൻ ക്രിസ്തുയേശുവിനാൽ പിടിക്കപ്പെട്ടിരിക്കുന്നു. (3:12). യഥാർത്ഥ ക്രിസ്തീയ കാര്യവിചാരകത്വബോധത്തോടുകൂടി നാം പ്രവർത്തിക്കണമെങ്കിൽ നാമും ഇതുപോലെ ക്രിസ്തുയേശുവിനാൽ പിടിക്കപ്പെട്ടിരിക്കുന്നു എന്ന ഉറപ്പുണ്ടാകണം. വീണ്ടും വി. പൗലോസ് പറയുന്നു. ഞാൻ ദൈവത്തിനായി ജീവിക്കേണ്ടതിനു ന്യായപ്രമാണത്താൽ ന്യായപ്രമാണം സംബന്ധമായി മരിച്ചു. ഞാൻ ക്രിസ്തുവിനോടുകൂടെ ക്രൂശിക്കപ്പെട്ടിരിക്കുന്നു. ഇനി ജീവിക്കുന്നതു ഞാനല്ല. ക്രിസ്തുവത്രെ എന്നിൽ ജീവിക്കുന്നു (ഗലാ 2:20) ഇതു വലിയ ഒരു മർമ്മമത്രെ. ക്രിസ്തു ക്രിസ്ത്യാനിയിൽ ജീവിക്കണം ക്രിസ്ത്യാനി ക്രിസ്തുവിൽ ജീവിക്കണം. ഈ യാഥാർത്ഥ്യം അറിഞ്ഞ പൗലോസ്ശ്ലീഹാ 'ക്രിസ്തുവിൽ, എന്നു് 164 പ്രാവശ്യവും 'കർത്താവിൽ, എന്നുംപ്പെടെ 240 പ്രാവശ്യവും പറഞ്ഞിരിക്കുന്നു.

വി. പൗലോസിൻെറ ദൈവശാസ്ത്രത്തിൻെറ ഒരു കേന്ദ്ര അടിസ്ഥാനം യേശുക്രിസ്തുവിൻെറ കർത്തൃത്വം ആണ്. ബൂൾറ്റ്മാൻ എന്ന പ്രോട്ടസ്റ്റൻറ എഴുത്തുകാരൻ പുതിയ നിയമം കൂലങ്കഷമായി പഠിച്ച ഒരാൾ ആകയാൽ അദ്ദേഹത്തിൻെറ ഒരു വാചകം ശ്രദ്ധേയമാണ്. "For Paul, Lord and not Christ is Jesu's title" 1 (പൗലോസിനു്, ക്രിസ്തു എന്നതല്ല 'കർത്താവു്', എന്നുള്ളതാണ് യേശുവിൻെറ സ്ഥാനപ്പേർ) Anderson Scott ൻെറ അഭിപ്രായപ്രകാരം 'കർത്താവു്' എന്ന വാക്ക് 'ദൈവം, എന്ന അർത്ഥത്തിൽ തന്നെയാണ് വി. പൗലോസ് ഉപയോഗിച്ചിരിക്കുന്നതു്. 2 യേശുക്രിസ്തു ദൈവത്തിൻെറ അതേ മനസ്സുള്ളവനായി മനുഷ്യർക്കു വെളിപ്പെട്ട സമ്പൂർണ്ണ ദൈവവും, മനുഷ്യരുടെ സമ്പൂർണ്ണ പ്രതിനിധിയായി ദൈവമുമ്പാകെ പ്രവേശനം ലഭിച്ച പൂർണ്ണമനുഷ്യനും ആകയാൽ അവൻെറ കർത്തൃത്വത്തിനു വിധേയപ്പെടുന്നവർ മാത്രമെ സത്യദൈവത്തിൻെറ സ്വീകാര്യമായ ഭരണത്തിൽ വരുന്നുള്ളു. "യേശുക്രിസ്തുവിനെ കർത്താവായി നിങ്ങളുടെ ഹൃദയങ്ങളിൽ വിശുദ്ധീകരിക്ക,, എന്നു് പത്രോസ്ശ്ലീഹായും പറയുന്നു. യേശുക്രിസ്തുവിൻെറ അടിമയെന്ന സ്ഥാനമാണ് വി. പൗലോസ്ശ്ലീഹാ അഭിമാനത്തോടുകൂടി സ്വയം സ്വീകരിച്ചതു്. എല്ലാ ക്രിസ്ത്യാനികളും ക്രിസ്തുവിൻെറ അടിമകൾ (ഗ്രീക്ക്: ഡൂലോയി ക്രിസ്തു) ആയിരിക്കണം. ഒരടിമയ്ക്കു് ഉടമസ്ഥനും യജമാനനും ആയവൻെറ ഇഷ്ടത്തിനു വിരോധമായി ഒന്നും ചെയ്വാൻ സ്വാതന്ത്ര്യമില്ല. "Make me a captive Lord, and then I shall be free എന്ന ഇംഗ്ലീഷ്ഗാനം വളരെ അർത്ഥപൂർണ്ണമാണ്. അതായതു്, ക്രിസ്തുവിൻെറ ശിഷ്യത്വം സത്യവും സ്വാതന്ത്ര്യവും നൽകുന്നു. (യോഹ 8:32) "പുത്രൻ നിങ്ങൾക്കു് സ്വാതന്ത്ര്യം വരുത്തിയാൽ നിങ്ങൾ സാക്ഷാൽ സ്വതന്ത്രർ ആകും,, (8:36)

## C. ദൈവശാസ്ത്രം

ദൈവം തൻെറ വചനംമൂലം ഈ ലോകത്തെ സൃഷ്ടിക്കുകയും, ആ വചനം ജഡമായി ആഗോളവീണ്ടെടുപ്പു സാധിക്കുകയും ചെയ്തിരിക്കുന്നു എന്നു വിശ്വസിക്കുന്ന ആർക്കും അവരും അവർക്കുള്ളതും സമ്പൂർണ്ണമായി ദൈവത്തിൻെറ വകയായിരിക്കേണം എന്ന സത്യം എതിർക്കാവതല്ല. കൂടാതെ, ദൈവസാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ട മനുഷ്യൻ ദൈവത്തിൻെറ വകയാകുന്നതിനാൽ മാത്രമെ മനുഷ്യനാകുന്നുള്ളു. ദൈവസാദൃശ്യം ദൈവാംശമല്ല, ദൈവദത്തം സ്വാതന്ത്ര്യമുപയോഗിച്ചു തന്നെ ദൈവത്തിൽ ചേരണമെന്നുള്ളതു അത്യഗാധതാല്പര്യമാണ്. "അഹം ബ്രഹ്മാസ്മി (ഞാൻ ബ്രഹ്മമാകുന്നു) എന്നു ക്രിസ്തുവിനല്ലാതെ മററാർക്കും പറയാവുന്നതല്ല. എന്തെന്നാൽ ക്രിസ്തുവിൽ മാത്രമെ ദൈവം മനുഷ്യനായി വെളിപ്പെട്ടിട്ടുള്ളു. "ഞാൻ ദൈവസാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ടവനാകുന്നു,, എന്നല്ലാതെ "ഞാൻ ദൈവത്തിൽ നിന്നൊഴുകിയ ദൈവാംശമാകുന്നു,, എന്നാരും പറയരുതു്. Chistian theology considers creation as a basic Christian doctrine, entirely different from the Hindu idea of emanation. ഞാൻ ബ്രഹ്മമാകുന്നു എങ്കിൽ പ്രകൃതി മുഴവനും എൻെറ വകയാകയാൽ യഥേഷ്ടം ഉപയോഗിക്കാം. പ്രകൃതിയും ബ്രഹ്മമാകുന്നു എങ്കിൽ പുരുഷനും പ്രകൃതിയും ഒന്നും നിത്യവും ആയിരിക്കും. പുരുഷൻമാത്രം ബ്രഹ്മവും പ്രകൃതി മായയും ആണെങ്കിൽ പ്രകൃതിസൃഷ്ടിയും അല്ല, ബ്രഹ്മനിൽനിന്നു് ഒഴുകിയതും അല്ല. വ്യക്തികൾ തമ്മിലുള്ള വ്യത്യാസം മായയാലാണെങ്കിലും ആളത്വം സ്ഥായിയായ അർത്ഥമില്ലാത്തതാകും. എന്നാൽ ക്രിസ്തീയ ദൈവശാസ്ത്രം പഠിപ്പിക്കുന്നതു് മനുഷ്യൻമാത്രം ദൈവസാദൃശ്യത്തിൽ സൃഷ്ടിക്കപ്പെട്ടു എന്നും മററു സകല ചരാചരങ്ങളും മനുഷ്യരുടെ പൊതുവായ ആവശ്യത്തിനായി ദൈവം ശൂന്യതയിൽനിന്നു നിർമ്മിച്ചവയാണെന്നും, തോട്ടം കാപ്പാനും അതിൽവേല ചെയ്വാനും ഉള്ള ഉത്തരവാദിത്വമല്ലാതെ തോട്ടത്തിൻെറ ഉടമസ്ഥാവകാശം മനുഷ്യനില്ലെന്നും അത്രെ. എല്ലാം മനുഷ്യനുവേണ്ടിയാണെങ്കിലും മനുഷ്യനെ ദൈവത്തിനുവേണ്ടിയാണ് സൃഷ്ടിച്ചിരിക്കുന്നതു്. ദൈവത്തെ അനുസരിക്കണം എന്നു് കാണിപ്പാൻ വിലക്കപ്പെട്ട മരവും ദൈവം സൃഷ്ടിച്ചു. ഇതിൽനിന്നു പ്രകൃതിയുടെമേൽ മനുഷ്യനു കർത്തൃത്വമില്ല എന്നു തെളിയുന്നു. ദൈവഹിതത്തിനു വിധേയമായ ജീവിതവും പ്രവർത്തനവുമാണ്, അഥവാ ക്രിസ്തീയകാര്യവിചാരകത്വമാണ് മനുഷ്യൻെറ ഏററം വലിയ പദവിയും കടമയും.

കുരങ്ങിൻെറ കൈയിലെ പൂച്ചെണ്ടുപോലെ കീറിപ്പറിച്ചു കളയുവാനല്ല താലന്തുകൾ ദൈവം നൽകിയിരിക്കുന്നതു്. അങ്ങനെ ചെയ്യുന്ന മനുഷ്യൻ ദൈവസാദൃശ്യം ഉപയോഗിക്കാതെ മൃഗമായിത്തീർന്നിരിക്കുന്നു. ഈ അവസ്ഥയാണ് 'വീഴ്ച, എന്നു ക്രിസ്തീയ ദൈവശാസ്ത്രം പറയുന്നതു്.

---

1. Quoted by Vincent Taylor: The Person of Christ P. 42.
2. Ibid.

ആദാമിൻെറയും ഹവ്വായുടെയും വീഴ്ച ദൈവഹിതലംഘന ത്താലുണ്ടായതുപോലെ എല്ലാവ്യക്തികൾക്കും ഉണ്ടാകുന്നതി ൻെറ കാരണം പ്രാപഞ്ചികതയത്രേ. വീഴ്ചയുടെ കാരണം സ്വാതന്ത്ര്യമല്ല, സ്വാതന്ത്ര്യത്തിൻെറ ദുരുപയോഗമാണ്. സ്വാതന്ത്ര്യം ദൈവം നൽകിയിട്ടില്ലായിരുന്നു എങ്കിൽ പാപം ഉണ്ടാകുകയില്ലായിരുന്നു എന്നതു ശരിയാണെങ്കിലും, അതേ കാരണത്താൽ പരിശുദ്ധന്മാരും ഉണ്ടാകുകയില്ലായിരുന്നു. പരാജയസാദ്ധ്യതയുണ്ടെങ്കിൽ മാത്രമെ ജയസാദ്ധ്യതയും കാണൂ. ദൈവം മനുഷ്യനെ വെറും പാവയായി സൃഷ്ടിക്കാ തിരുന്നതിനാൽ തനിക്കു സ്തുതി. നമ്മെ വീഴാത്തവരാക്കിയി രുന്നെങ്കിൽ നാം മോലോട്ടു കയറാത്തവരും ആയിരിക്കും. അതിനാൽ പാപം നല്ലതെന്നല്ല, പാപസാദ്ധ്യത ആവശ്യ മെന്നാണ് വിവക്ഷ. തോൽവി നല്ലതല്ലെങ്കിലും തോൽവി ക്കുള്ള സാദ്ധ്യത ഉണ്ടെങ്കിലെ വിജയത്തിന് അർത്ഥമുള്ളു.

അവിശ്വാസവും, അഹങ്കാരവും, സ്വാർത്ഥതയും പാപ ത്താൽ ഉണ്ടായതിനാൽ ദൈവസാദൃശ്യലക്ഷണങ്ങളായ വി ശ്വാസവും, താഴ്മയും, സ്നേഹവും മനുഷ്യൻ നഷ്ടപ്പെടു ത്തി. അതുകൊണ്ടത്രേ ദൈവത്തിൻെറ ഉടമസ്ഥാവകാശം വിസ്മരിച്ച് മനുഷ്യൻ താലന്തുകളെ നഷ്ടപ്പെടുത്തുകയും, കുഴിച്ചിടുകയും, സ്വാർത്ഥതയ്ക്കായി മാത്രം ഉപയോഗിക്കുകയും ചെയ്യുന്നതു്. യേശുക്രിസ്തു ഈ നഷ്ടപ്പെട്ട സ്വാതന്ത്ര്യം മനു ഷ്യരിൽ പുന:സ്ഥാപിക്കുവാൻ താൻ തന്നെ ,,ദൈവസാദൃ ശ്യത്തിലിരിക്കെ, ദൈവത്തോടുള്ള സമത്വം മുറുകെ പിടിച്ചു കൊള്ളണം എന്നു വിചാരിക്കാതെ മനുഷ്യനായി (ഫിലി. 2:6) അവൻ അദൃശ്യനായ ദൈവത്തിൻെറ പ്രതിമയാകുന്നു. (കൊലോ 1:15) വി. മാമോദീസായാൽ നാം അവനോടു് ഒട്ടിച്ചേർക്കപ്പെടുന്നു. (റോമ. 6:3) അന്നുമുതൽ അവൻെറ ജീ വൻ നമുക്കു പല വിധത്തിലും വിശിഷ്യാ തിരുശരീരരക്ത ങ്ങൾ മുഖാന്തിരവും ലഭിക്കുന്നു. (യോഹ 6:54) അവൻെറ ശരീരമായി നാം തീർന്നുവോ എന്നതിൻെറ മാനദണ്ഡം തല യാകുന്ന ക്രിസ്തു കല്പിക്കുന്നതുപോലെയാണൊ നമ്മുടെ എല്ലാ പ്രവർത്തനങ്ങളും എന്നുള്ളതാണ്.

,,എല്ലാററിലും എല്ലാം നിറയ്ക്കുന്നവൻെറ നിറവായ അവൻെറ ശരീരമായ സഭ (എഫെ 1:23) യ്ക്കു് തലയായ മ്ശിഹായുടെ നിർദ്ദേശങ്ങൾ അനുസരിച്ചു പ്രവർത്തിക്കുക എന്ന ഏക ജോലിയാണുള്ളതു്. സഭ ക്രിസ്തുവിൻെറ രഹ സ്യാത്മക ശരീരം ആകയാൽ ക്രിസ്തുവിൻെറ മനസ്സിനു ചേ രാത്ത യാതൊന്നും സഭയിൽ കണ്ടുകൂടാ. എന്നാൽ സഭയും ലോകത്തിലായിരിക്കുന്നിടത്തോളം ലോകത്തിൻെറ മനസ്സു നുസരിച്ചും പ്രവർത്തിച്ചുപോകും. അതിൽനിന്നു സഭയെ ഉദ്ധരിക്കുവാൻ ദൈവാത്മാവു സഭയിൽ വചനം വഴിയായും കൂദാശകൾ വഴിയായും പ്രവർത്തിക്കുന്നുണ്ട്. സത്യത്തിൻെറ ആത്മാവു വരുമ്പോഴോ അവൻ നിങ്ങളെ സകല സത്യത്തി ലും വഴി നടത്തും. (യോഹ 16:13) ദൈവവചനം കൂടു തൽ പഠിക്കാതെയും ദൈവാത്മാവിൻെറ ശക്തി നമ്മിൽ പുതുക്കപ്പെടാതെയും ഇരുന്നാൽ ഈ ലോകത്തിൻെറ മനസ്സു നമ്മെ ലൗകികരാക്കുമെന്നതിനു രണ്ടുപക്ഷമില്ല. വി മൂറോനാഭി ഷേകത്താൽ നമ്മുടെ യാതൊരു പുണ്യവും കൂടാതെ നമുക്കു ലഭിച്ച ദൈവാത്മ നൽവരം നമ്മിൽകൂടി വൻകാര്യങ്ങൾ ചെയ്യാൻ നമ്മെ പ്രാപ്തരാക്കുവാൻ നമ്മുടെ സഹകരണം ദൈ വാത്മാവു വാഞ്ഛിക്കുന്നുണ്ട്. അതിനായിസമർപ്പണജീവി തത്തിലേക്കു നമ്മെ നയിക്കുന്നതായിരിക്കണം വി. കുമ്പ സാരവും വി. കുർബാനാനുഭവവും.

ചരിത്രത്തിൽ വച്ചുതന്നെ പൂർണ്ണതപ്രാപിക്കാതെ നിരാ ശപ്പെടുന്ന നമുക്കു് ഒരു ചരിത്രാതീത ജീവിതവും വളർച്ചയും ഉണ്ടെന്ന ഒരാശ്വാസം ആവശ്യമാണ്. ദൈവമായ മ്ശി ഹായുടെ മനസ്സനുസരിച്ചു നമുക്കു പ്രവർത്തിപ്പാനുള്ള ഏക രംഗം ഈ ലോകമാകയാൽ പരമാവധി അതിനായി പ്രതി ഷ്ഠിക്കപ്പെട്ടു ജീവിക്കണം. മരണാനന്തര ജീവിതത്തിൽ പ്രാർത്ഥനയാൽ വളരുവാനല്ലാതെ പ്രവർത്തിക്കുവാൻ സാ ദ്ധ്യതയില്ലല്ലൊ. അതിനാൽ ,,ഞാനല്ല ക്രിസ്തു അത്രെ എ ന്നിൽ ജീവിക്കുന്നതു്,, എന്ന തത്വമനുസരിച്ച് ആജീവനാ ന്തം നാം ജീവിക്കണം. അവൻ എപ്പോൾ വിളിച്ചാലും യാത്ര യാകുവാനുള്ള ഒരുക്കവും അവൻെറ അടിമകളായ നമുക്കുണ്ടാ യിരിക്കണം.

---

## പത്രാധിപർക്കുള്ള കത്ത്

# അധികവും പാലത്തടി

സർ,

ഓർത്തഡോക്സ് യൂത്തിൽ വന്ന ലേഖനത്തെ അടി സ്ഥാനപ്പെടുത്തി ജൂലൈ 28—ാംതീയതി നിങ്ങൾ പ്രസിദ്ധ പ്പെടുത്തിയ ,,ഈട്ടിത്തടിക്കുപകരം പാലത്തടി,, എന്ന ചി ന്താർഹമായ മുഖലേഖനം ശ്രദ്ധാപൂർവ്വം വായിച്ചു. നല്ല വൈ ദികരെ നമുക്കു ലഭിക്കുന്നില്ല എന്നുള്ള യാഥാർത്ഥ്യം ഇനിയും മറച്ചുവയ്ക്കേണ്ടുകാര്യമില്ല. നമ്മുടെ സഭാംഗങ്ങളുടെ ആദ്ധ്യാ ത്മികജീവിതത്തിനനുസരണമായ മാനദണ്ഡമുള്ള വൈദികരാ ണ് നമുക്ക് ഇപ്പോഴുള്ളതിൽ ഭൂരിപക്ഷവും. വൈദിക സെ മിനാരിയിൽ നിന്നു പഠിച്ചിറങ്ങിയിട്ടുള്ള ചില വൈദികർ ക്കുപോലും ഞായറാഴ്ചകളിൽ ഒരക്ഷരം പ്രസംഗരൂപേണ പറ യാൻ കഴിയുന്നില്ല. (വിളിച്ചു ചൊല്ലാനും കല്പനവായിക്കാനും ഒക്കെ ഏതാണ്ട് അറിയാം) തക്സാ തഴകാനും കുർബാനക്ര മംനോക്കി വായിക്കാനും അറിയാവുന്ന ചിലർ വലിയ ഇടവ കകളിൽ വികാരിമാരായിരിക്കുന്നുണ്ട്. അവരെക്കൊണ്ടു തൃ പ്തിപ്പെടുന്ന ഇടവകക്കാർക്കു അച്ചടക്കത്തിനും സഭാസ്നേ ഹത്തിനുമുള്ള അവാർഡു കൊടുക്കേണ്ടതാണ്. ,,വിശക്കുന്ന ആടുകൾ വല്ലതും കിട്ടുമെന്നു വിചാരിച്ചു മേല്പോട്ടുനോക്കി. അവർക്ക് ഒന്നും ലഭിച്ചുമില്ല.,, എന്ന മിൽട്ടൻെറ ആശയം ഒരുകാലത്തു നമ്മുടെ ഇടവകകളുടെ കാര്യത്തിൽ പ്രസക്തമാ യിരുന്നു. ഇന്നാണെങ്കിൽ ആടുകൾക്കു വിശപ്പേയില്ല; പി ന്നെ ഇടയൻ ഉറക്കവുമാണ്.

ആദ്ധ്യാത്മിക ജീവിതത്തിലും പല വൈദികരും ഇന്ന് അവൈദികരെക്കാൾ താണ നിലയിലാണെന്നു ചില സംഭവ ങ്ങൾ വ്യക്തമാക്കുന്നു. തന്ത്രങ്ങൾ അറിയാവുന്ന ഒരു തന്ത്രിയാ യി വൈദികൻ അധ:പതിക്കുന്നതു ഇടവകകളുടെ ഭാഗ്യദോഷ മെന്നേ പറയേണ്ടു.

വൈദികവൃത്തി സഭാസേവനമാണെന്നും ക്രിസ്തുവിൻെറ രക്ഷണ്യപ്രവൃത്തിയുടെ പിൻതുടർച്ചയാണെന്നും ഉള്ള ഉന്നത മായ ചിന്തയോടും പ്രതിഷ്ഠയോടും കൂടി വരാത്ത വൈദി കർ അവർക്കോ, സഭയ്ക്കോ ഭൂഷണമല്ല. സ്കൂളുകളിലും കോള ജുകളിലും സുരക്ഷിതത്വം കണ്ടിരിക്കുന്നവർക്കു സഭയെ ഒരടി മുന്നോട്ടു നയിക്കാൻ സാധിക്കുകയില്ല. സഭയെ സേവിക്കു ന്നതിനാണെന്നു പറഞ്ഞു തിരുമേനിമാരെ തെററിദ്ധരിപ്പിച്ചു കുപ്പായം സ്വീകരിക്കുകയും അതിൻെറ മേൽവിലാസത്തിൽ നല്ല ഉദ്ദേശ്യത്തോടുകൂടി ഏർപ്പെടുത്തിയിട്ടുള്ള സ്ക്കോളർഷി പ്പുകൾ കരസ്ഥമാക്കുകയും മറുകര കടന്നു ഇഷ്ടാനുസരണം അ വിടെ സ്ഥിരമായി ജീവിക്കുകയും ഡോളർ സമ്പാദിച്ചു കരി ഞ്ചന്തയിൽ വിററു വീട്ടുകാർക്ക് അയച്ചുകൊടുക്കുകയും ചെയ്യു ന്നതിൽ അടങ്ങിയിരിക്കുന്ന വഞ്ചന ഇവിടത്തെ സഭാംഗങ്ങൾക്കു വേണ്ടവണ്ണം മനസ്സിലാകാത്തതാ ണ് അതിശയം. പലപാലത്തടികളും ഈട്ടിത്തടിയുടെ ലേ ബലുമായി വിദേശകമ്പോളങ്ങളിൽ നടക്കുന്നുണ്ട്.

വിദേശത്തേക്ക് അയയ്ക്കപ്പെടുന്നവരുടെ ഉദ്ദേശ്യം ശരിക്കു മനസ്സിലാക്കുകയും അവരെ നിശ്ചിത കാലയളവിനുശേഷം തിരിച്ചുവിളിച്ചു നാട്ടിലെ അനുയോജ്യമായ സേവനസരണി യിൽ പ്രവേശിപ്പിക്കുകയും ചെയ്യേണ്ടതു വളരെ ആവശ്യമാ ണ്. അല്ലെങ്കിൽ സ്ക്കോളർഷിപ്പ് ഏർപ്പെടുത്തിയിട്ടുള്ള വരോടു സഭയോയി നാം കാണിക്കുന്ന വഞ്ചന അക്ഷന്തവ്യ മായി അവശേഷിക്കുകയേയുള്ളു. വൈദികർക്കു മാന്യമായ ശമ്പളവും സേവനവ്യവസ്ഥകളും ഉറപ്പു നൽകണമെന്ന കാര്യ ത്തിൽ പക്ഷാന്തരമില്ല. അതിനു ജനങ്ങളിൽനിന്നു കൂടുതൽ തുക ഈടാക്കി പ്രവർത്തിക്കുന്നതിനുള്ള സംവിധാനം ഉണ്ടാ ക്കുകയും വേണം.

എം. കെ. വറുഗീസ്

മാങ്ങാനം.

# മാർപ്പാപ്പയും അത്തനഗോറസ് പാത്രിയർക്കീസുമായുള്ള കൂടിക്കാഴ്ച

റവ. ഡോ. സി. റ്റി. ഈപ്പൻ

റോമ്മായും കുസ്തന്തീനോസ്പൊലീസുമായുള്ള അകൽച്ച ഒരു ആയിരം കൊല്ലത്തെ പഴക്കമുള്ളതാണ്. മാർപ്പാപ്പായുടെ പ്രതിനിധി പാത്രിയർക്കീസിനെ മുടക്കിയതായുള്ള കല്പന കുസ്തന്തീനോസ് പൊലീസിലെ ഭദ്രാസന ദേവാലയത്തിന്റെ ത്രോണോസിൽ വെക്കുകയും പാത്രിയർക്കീസ് പകരം മാപ്പാപ്പായെ മുടക്കുകയും ചെയ്തതോടുകൂടിയാണ് ബന്ധം ശിഥിലീകൃതമായത്. അതിനുശേഷം രണ്ടു സിംഹാസനങ്ങളും തമ്മിലുള്ള മൈത്രീബന്ധം നഷ്ടപ്പെട്ടുവെന്നു മാത്രമല്ല, പരസ്പരം പോരാട്ടത്തിലുമാണ് കഴിഞ്ഞുകൂടിയിട്ടുള്ളത്. ഒരു കുരിശുയുദ്ധംതന്നെ പാത്രിയർക്കീസിനെതിരായി റോമ്മാ നടത്തിയിട്ടുണ്ട്. ഒരു കാലത്ത് ഏകയോഗമായി കഴിഞ്ഞുപോന്ന ക്രിസ്തീയസഭ പൌരസ്ത്യ—പാശ്ചാത്യ നിർവചനത്തിൽ അകലാനിടയാക്കിയത് ഈ അനിഷ്ടസംഭവമാണ്. മദ്ധ്യഏഷ്യയിലെ മുസ്ലീംകളുടെ ശക്തിവർദ്ധനവും ക്രിസ്ത്യാനികളുടെ അധഃപതനത്തിനിടയാക്കിയിട്ടുണ്ട്. മുസ്ലീം—ക്രിസ്തീയമത്സരത്തിൽ പാശ്ചാത്യസഭ മുസ്ലീംകൾക്കു കൂട്ടുനിന്നിട്ടുണ്ടെന്നുമുള്ളത് ഒരു നഗ്നസത്യമാണ്. എന്നാൽ കമ്മ്യൂണിസത്തിന്റെ വർദ്ധനവോടും ലോകത്തിൽ മതത്തിനു പൊതുവെ ഉണ്ടായിട്ടുള്ള താഴ്ചയോടും കൂടെ ക്രിസ്ത്യാനികൾ പൊതുവെ അവരുടെ വൈഭാഗിക നിലയുടെ ബലഹീനാവസ്ഥ മനസ്സിലാക്കാൻ തുടങ്ങി.

ഭാഗ്യവാനായ ജോൺ 23—ാമൻ മാർപ്പാപ്പായ്ക്കു് ഒരു അഖിലലോകകൗൺസിൽ വിളിച്ചുകൂട്ടണമെന്നു ദൈവനിയോഗമുണ്ടായതോടൊപ്പം ക്രിസ്തുമതത്തിന്റെ പൊതുവെയുള്ള അധോഗതിയും രണ്ടാം വത്തിക്കാൻ കൌൺസിൽ കൂട്ടത്തിനു നിദാനമായിരുന്നിട്ടുണ്ടെന്നുള്ള പരമാർത്ഥം നാം മനസ്സിലാക്കേണ്ടതാണ്. അഖിലലോക സഭാകൗൺസിൽ 120 സഭകളെ ഒന്നിച്ചുകൂട്ടി മുമ്പോട്ടു കുതിച്ചുപായുകയും, മാർപ്പാപ്പായുടെ ആസ്ഥാനമായ റോമ്മാപുരിയിൽ 50 ശതമാനത്തിലധികം ആളുകൾ നിരീശ്വരവാദികളായ കമ്യൂണിസ്റ്റുകാരായി സ്വച്ഛന്ദം വിഹരിക്കുകയും ചെയ്യുമ്പോൾ ഒരു രണ്ടാം വത്തിക്കാൻ കൌൺസിൽ കൂടാതെയും സഭകൾ തമ്മിലുള്ള പുനരൈക്യം സംസ്ഥാപിതമാകാതെയും മുമ്പോട്ടു പോകയെന്നുള്ളത് അസാദ്ധ്യമായി തീർന്നു.

വത്തിക്കാൻ കൗൺസിലിന്റെ ആദ്യയോഗംകൂടി അധികം താമസിയാതെ, അനുഗൃഹീതനായ ജോൺ മാർപ്പാപ്പാ കാലധർമ്മം പ്രാപിച്ചു. അദ്ദേഹത്തിന്റെ പിൻഗാമിയായി തെരഞ്ഞെടുക്കപ്പെട്ട പോൾ 6—ാമൻ മാർപ്പാപ്പാ അദ്ദേഹത്തിന്റെ മുൻഗാമിയുടെ ആത്മാവിലുള്ള ആൾതന്നെയായിരുന്നു. അദ്ദേഹം സ്ഥാനാരോഹണം ചെയ്തതിന്റെ പിറേറദിവസംതന്നെ വത്തിക്കാൻ കൗൺസിൽ തുടരുന്നതിനുള്ള കല്പന പുറപ്പെടുവിച്ചു. ഏലിയാവിന്റെ ആത്മാവിൽതന്നെ അദ്ദേഹം മുമ്പോട്ടു നീങ്ങി. 1964—ൽ അദ്ദേഹം യെറുശലേം സന്ദർശിക്കുന്നതിന് തീരുമാനിച്ചു. ഒരു തീർത്ഥാടനത്തിനായി ഒരുങ്ങിയിറങ്ങിയ അദ്ദേഹം ഒലിവുമലയിലുള്ള യവനായ ദേവാലയത്തിൽവെച്ചു കുസ്തന്തീനോസു പോലീസിലെ പാത്രിയർക്കീസുമായി ഒരു കൂടിക്കാഴ്ച നടത്തുകയും ആലിംഗനം ചെയ്യുകയും സമ്മാനങ്ങൾ പരസ്പരം കൈമാറുകയും ചെയ്തു. ഇതു് ചരിത്രം നിർമ്മിച്ച ഒരു സംഭവമായിരുന്നു. ഇതിന്റെ ഒരു പൂർത്തീകരണമെന്നപോലെയായിരുന്നു വത്തിക്കാൻ കൌൺസിലിന്റെ സമാപന സമ്മേളനത്തിൽ സെൻറ്പീറേറഴ്സ്ദേവാലയത്തിൽ പ. പത്രോസിന്റെ ശവകുടീരത്തിന്റെ മുകളിൽവെച്ച് മാർപ്പാപ്പാ തിരുമേനിയും പാത്രിയർക്കീസിന്റെ പ്രതിനിധിയും ആയിരംകൊല്ലത്തെ പഴക്കമുള്ള മുടക്കുകൾ പരസ്പരം പിൻവലിക്കുകയും ആശ്ലേഷിക്കയും ചെയ്തതു്. ഇക്കാഴ്ച ആരെയും രോമാഞ്ചംകൊള്ളിക്കുന്നതും വത്തിക്കാൻ കൗൺസിലിന്റെ പ്രശസ്ത നേട്ടങ്ങളിൽ ഒന്നായി പരിഗണിക്കാൻ പാടുള്ളതുമാണ്.

ഏതാനും ആഴ്ചകൾക്കു മുമ്പ് പ. യവനായ പാത്രിയർക്കീസു റോമ്മാ സന്ദർശിക്കുമെന്നുള്ള വാർത്ത ചില പത്രങ്ങളിൽ കണ്ടു. സന്ദർശിക്കുമെന്നു മാത്രമല്ല തദനന്തരം ഉണ്ടാകാൻ പോകുന്ന സഭാപുനരൈക്യത്തിൽ റോമ്മാ പാപ്പായെ പാത്രിയർക്കീസന്മാരുടെ മൂപ്പനായി സ്വീകരിക്കുന്നതിനു അദ്ദേഹത്തിനുള്ള സന്നദ്ധതയും പ്രകടിപ്പിച്ചിരുന്നു. എന്നാൽ ഈ പ്രതീക്ഷകൾക്കെല്ലാം അതീതമായിട്ടാണ് മാർപ്പാപ്പ തിരുമനസ്സുകൊണ്ട് ആദ്യമായി കുസ്തന്തീനോസ് പോലീസ്സിൽ പോവുകയും അവിടുത്തെ ഭദ്രാസന ദേവാലയത്തിൽ വെച്ചു പ. പാത്രിയർക്കീസുമായി കൂടി കാഴ്ച നടത്തുകയും ചെയ്തതിന്റെ വാർത്ത പത്രങ്ങളിൽ വന്നിരിക്കുന്നതു്. "നിങ്ങളിൽ വലിയവനാകാൻ ഇച്ഛിക്കുന്നവൻ എല്ലാവരുടെയും ദാസൻ ആകണമെന്നുള്ള കർത്തൃ കല്പനയാണ് ഈ സന്ദർശനം പ്രകടമാക്കുന്നതു്. നമ്മുടെ കർത്താവു് ശിഷ്യന്മാരുടെ പാദങ്ങളെ കഴുകിയതിന്റെയും പ്രതീതി മനോമുകുരങ്ങളിൽ ഉല്ലാദിപ്പിക്കുന്നുണ്ടു്.

മാർപ്പാപ്പാ അടുത്ത കാലത്തു ബോംബെയും അമേരിക്കയും ഫാത്തിമായും സന്ദർശിച്ചപ്പോൾ ഉണ്ടായതുപോലെയുള്ള ഒരാൾക്കൂട്ടമോ, പ്രസരിപ്പോ കുസ്തന്തീനോസ് പോലീസിൽ ഉണ്ടായിരുന്നതായി പറയപ്പെടുന്നില്ല. മാർപ്പാപ്പാ ഈ സന്ദർശനത്തെപ്പററി പറഞ്ഞതു് "എന്റെ സഹജമായ വളരെ ധൃതഗതിയിലുള്ള ഒരു സന്ദർശനമാണിതു്" എന്നാണ്. തുർക്കിയിലാകെ 38 മണിക്കൂറുകളെ അദ്ദേഹം ചെലവാക്കിയുള്ളു. അദ്ദേഹത്തെ സ്വീകരിക്കാനായി തുർക്കിയിലെ പ്രസിഡണ്ടും പ്രധാനമന്ത്രിയും എത്തിയിരുന്നു. സ്വീകരണത്തിനു് ആഹ്ലാദക്കുറവുണ്ടായിട്ടുണ്ടെങ്കിൽ അതിന്റെ കാരണം ക്രിസ്ത്യാനികൾ തുർക്കിയിലെ ഒരു ന്യൂനപക്ഷമാണെന്നുള്ളതും പാത്രിയർക്കീസിനോടു തന്നെ അവർക്കു വലിയ സ്നേഹഭാവമില്ലെന്നുള്ളതുമാണ്. സൈപ്രസ് പ്രസിഡണ്ടായ മക്കാറിയോസിനോടും അവർക്കിഷ്ടമില്ല. സൈപ്രസ് പ്രശ്നം മൂർദ്ധന്യാവസ്ഥയെ പ്രാപിച്ചപ്പോൾ പാത്രിയർക്കീസിനെ തന്നെ നാട്ടിൽനിന്നു ബഹിഷ്ക്കരിക്കുന്നതിനവർ തക്കം നോക്കുകയായിരുന്നു. യു. എൻ.ന്റെയും ക്രിസ്തീയ മഹാശക്തികളുടെയും സ്വാധീനംകൊണ്ടതു നടന്നില്ലെന്നു മാത്രം,

കുസ്തന്തീനോസ് പോലീസിലെ സെൻറു ജോർജ് ഭദ്രാസനത്തിൽവെച്ചാണ് സന്ദർശനം നടത്തുന്നതു്. രണ്ടു പേരും പ്രാർത്ഥിച്ച ശേഷം സമ്മാനങ്ങൾ കൈമാറി. അപ്പോൾ കൂടിയിരുന്ന ആളുകൾ പൌരസ്ത്യമുറപ്രകാരം "ഒക്സിയോസ്, ഒക്സിയോസ്" എന്നു് ആർത്തട്ടഹസിച്ചു. മാർപ്പാപ്പാ ഫ്റഞ്ചുഭാഷയിൽ പറഞ്ഞ പ്രസംഗത്തിൽ 900 കൊല്ലങ്ങൾകൊണ്ടു മാർപ്പാപ്പായുടെ, പരമാധികാരത്തെപ്പററിയുള്ള തർക്കത്തിൽ പിരിഞ്ഞു നിൽക്കുന്ന സഭകൾ തമ്മിൽ ഒന്നിക്കുമെന്നുള്ള ശുഭപ്രതീക്ഷ അദ്ദേഹം പ്രകടിപ്പിച്ചു. സഭകൾ തമ്മിലുണ്ടാകുന്ന ഐക്യത്തിൽ പൌരസ്ത്യസഭകൾക്ക് അവരുടെ പാരമ്പര്യങ്ങളും തക്സാകളും വേദശാസ്ത്രവും പരിരക്ഷിക്കാമെന്നും അദ്ദേഹം ഉറപ്പുനൽകി. സ്നേഹത്തിനുമാത്രമെ നമ്മുടെ വിനയത്തിലും വിശ്വസ്തതയിലുമുള്ള ഏകത്വം കണ്ടുപിടിക്കാൻ സാധിക്കയുള്ളു എന്നും അദ്ദേഹം അനുസ്മരിപ്പിച്ചു. പാത്രിയർക്കീസുബാവാ ഗ്രീ

# റവ. ഡോ. കെ. സി. ജോസഫ് ഡബ്ളിയു. സി. സി. സ്ക്കോളർഷിപ്പ് സെക്രട്ടറി

ആഡിസ് അബാബയിലെ ഹോളി ട്രിനിററി തിയോളജിക്കൽ കോളജ് ഡീൻ ആയ റവ. ഡോ. കെ. സി. ജോസഫിനെ (52) സഭകളുടെ അഖിലലോക കൗൺസിലിന്റെ സ്ക്കോളർഷിപ്പ്സ് സെക്രട്ടറിയായി നിയമിച്ചിരിക്കുന്നു. പുതിയ ഉദ്യോഗം ഏറെറടുക്കുന്നതിനായി ജോസഫച്ചൻ ഓഗസ്റ്റ് ആദ്യം ആഡിസ് അബാബായിൽനിന്നു ജനീവയിലെത്തിയിട്ടുണ്ട്.

സഭകളുടെ അഖിലലോക കൗൺസിലിന്റെ സ്ക്കോളർഷിപ്പ പരിപാടിയനുസരിച്ച് കഴിഞ്ഞ 20 വർഷങ്ങളിൽ മൊത്തം 2756 സ്ക്കോളർഷിപ്പുകളും നൽകീട്ടുണ്ട്. 1966–67–ൽ നൽകിയതു് 179 സ ക്കോളർഷിപ്പുകളും 6 ഫെലോഷിപ്പുകളുമാണ്. ഇവയിൽ 12 എണ്ണം ലാററിൻ അമേരിക്കക്കാർക്കും 18 എണ്ണം ഏഷ്യാക്കാർക്കും 56 എണ്ണം ആഫ്റിക്കക്കാർക്കും ലഭിച്ചു.

സ്ക്കോളർഷിപ്പ സെക്രട്ടറിയായ റവ. വാർണർ കോൺറിങ്ങ് ഓഗസ്റ്റ് അവസാനം ജർമ്മനിയിൽ ഒരു പുതിയ ഉദ്യോഗം സ്വീകരിക്കുവാനായി പോകുന്ന ഒഴിവിലാണ് റവ. ഡോ. ജോസഫ് നിയമിതനായിരിക്കുന്നതു്.

## ബർഗസ്കാർ

ലൈബീരിയക്കാരനായ കാനൻബർഗസ്കാർ (32) സഭകളുടെ അഖിലലോകകൗൺസിലിന്റെ ഇൻറർ ചർച്ച് എയ്ഡ്–റഫ്യൂജി– വേൾഡ് സർവീസ് വിഭാഗത്തിൽ ആഫ്റിക്കയ്ക്കുവേണ്ടിയുള്ള സഹസെക്രട്ടറിയായി നിയമിക്കപ്പെട്ടിരിക്കുന്നു. അദ്ദേഹം ജീൻ ഫിഷറോടൊപ്പം സഹകരിച്ചു പ്രവർത്തിക്കുന്നതാണ്.

## മാർപ്പാപ്പായുടെ സന്ദർശനം

പോൾ മാർപ്പാപ്പാ തിരുമേനിയും എക്യുമെനിക്കൽ പാത്രിയർക്കീസും തമ്മിൽ ഈസ്റ്റാംബൂളിൽ വച്ചു നടന്ന സന്ദർശനത്തെ സഭകളുടെ ലോകകൗൺസിൽ ജനറൽസെക്രട്ടറി സ്വാഗതം ചെയ്തിരിക്കുന്നു.

---

ക്കഭാഷയിൽ പറഞ്ഞ പ്രസംഗത്തിൽ ഭിന്നിച്ചതിനെയും അകന്നിരിക്കുന്നതിനെയും അടുപ്പിച്ചു നമുക്കു കർത്താവായ യേശുക്രിസ്തുവിന്റെ സഭയെ പണിയാം,, എന്നു ഉൽബോധിപ്പിച്ചു.

പാത്രിയർക്കീസും പ്രസിഡണ്ടും തമ്മിലുള്ള സംഭാഷണത്തിന് 70 മിനിട്ടുവീതം മാർപ്പാപ്പാ ചിലവാക്കി. പിന്നീട് പ്രസിഡണ്ടിന്റെ ബോട്ടിൽ ബോസ്പറസ് ഉൾക്കടലിൽ ഒരു സൈ്വരസഞ്ചാരം നടത്തി. ഇപ്പോൾ മഹമ്മദീയർ ഒരു കാഴ്ചബംഗ്ളാവായി ഉപയോഗിക്കുന്ന മഹനീയമായ സോഫിയാദേവാലയംകണ്ടു് അവിടെ ആർക്കും പ്രാർത്ഥിക്കാൻ അനുവാദമില്ലെങ്കിലും മാർപ്പാപ്പാ മുട്ടുകുത്തി സ്വല്പ നേരം പ്രാർത്ഥിച്ചു. പിറേറദിവസം എപ്പേസോസിനടുത്തുള്ള ഇസ്മീരിലേക്കു പോയി. ചൂടുംപൊടിയും വകവെയ്ക്കാതെ മാർപ്പാപ്പ കാൽനടയായി മൂന്നാമത്തെ സുന്നഹദോസു കൂടിയ വി. കന്യാകമറിയാമിന്റെ ദേവാലയത്തിലേക്കു പോയി. കന്യകമറിയാം മരിക്കുന്നതിനു മുമ്പു താമസിച്ചി എന്നു പറയപ്പെടുന്ന ഭവനത്തിൽ കയറി പ്രാർത്ഥിച്ചു. ഇസ്മീരിലെ മാർ യോഹന്നാന്റെ ദേവാലയവും സന്ദർശിച്ച ശേഷം അദ്ദേഹം റോമ്മിലേക്കു മടങ്ങി. ഈ സന്ദർശനം റോമാസഭയെയും പൌരസ്ത്യസഭകളെയും തമ്മിൽ കൂടുതൽ അടുപ്പിച്ചിട്ടുണ്ടെന്നുള്ളതു് നിസ്സർക്കമാണ്. അധികം കാലവിളംബം കൂടാതെ സുറിയാനി പാത്രിയർക്കീസും മാർപ്പാപ്പായും തമ്മിൽ ഒരു കൂടിക്കാഴ്ച ഉണ്ടാകുമെന്നു പ്രതീക്ഷിക്കാം. അടുത്ത മാസത്തിൽ തന്നെ അത്തനഗോറസ് പാത്രിയർക്കീസു മാർപ്പാപ്പായെ സന്ദർശിക്കുമെന്നാണ് പ്രതീക്ഷിക്കപ്പെടുന്നതു്.

ഡോ. യൂജിൻ കാഴ്സൻ ബ്ളേക്ക് ഇപ്രകാരം പറഞ്ഞു: ആയിരം വർഷമായി ഭിന്നിച്ചു നിൽക്കുന്ന പൗരസ്ത്യസഭയും പാശ്ചാത്യസഭയും തമ്മിൽ ബന്ധം പുനരാരംഭിക്കുന്നതിന്റെ ദൃശ്യചിഹ്നമെന്ന നിലയിൽ മാത്രമല്ല, എല്ലാ സഭകളുടെയും ഐക്യവും പുനരുജ്ജീവനവും ലക്ഷ്യമാക്കുന്ന എക്യുമെനിക്കൽ പ്രസ്ഥാനത്തിനു മുഴുവനും തന്നെ ഒരു ഉത്തേജനമെന്ന നിലയിലും പ്രസ്തുത സന്ദർശനം സുപ്രധാനമാണ്.

,,ഈ സന്ദർശനം പ്രതിനിധാനം ചെയ്യുന്ന അനുരഞ്ജനത്തിന്റെ പുതിയ ആത്മാവിൽ സഭകളുടെ ലോകകൗൺസിൽ ആഹ്ളാദിക്കുന്നു.

ഇങ്ങനെയുള്ള ദൃശ്യസംഭവങ്ങൾ ലോകജനതയിൽ വൻപ്രതീക്ഷകൾ ഉണർത്തിവിടുന്നുണ്ടെങ്കിലും കൂടുതൽ ഗാഢമായ വിധത്തിൽ പുനരൈക്യപ്പെടുന്നതിലും സഹകരിക്കുന്നതിലുമുണ്ടാകുന്ന പരാജയം കാണുമ്പോൾ അവർ നിരാശരായിപ്പോകരുതെന്നു് ആഹ്ളാദത്തിന്റെ ഈസന്ദർഭത്തിൽ മുന്നറിയിപ്പു നൽകേണ്ടതു വളരെ പ്രധാനമാണ്, ഈ പുതിയ എക്യുമെനിക്കൽ അന്തരീക്ഷത്തിൽ നിന്നു് യേശുക്രിസ്തുവിന്റെ ഏകസഭ ശക്തിയിലും ദൗത്യത്തിലും സേവനത്തിലും പുതുക്കം പ്രാപിച്ചു് എഴുന്നേൽക്കുമെന്നാണ് ലോകം പ്രതീക്ഷിക്കുന്നതു്. ഈ കർത്തവ്യത്തിനു പ്രതിജ്ഞാബദ്ധമായ സഭകളുടെ ലോകകൗൺസിൽ, മാർപ്പാപ്പായും എക്യുമെനിക്കൽ പാത്രിയർക്കീസും അവലംബിച്ച ഈ നടപടിയെ സ്വാഗതം ചെയ്യുന്നു,,

## ചൈന സന്ദർശിച്ചു

കമ്യൂണിസ്റ്റ് ചൈനയും പാശ്ചാത്യരാജ്യങ്ങളും തമ്മിൽ പരസ്പരധാരണയും വർദ്ധിച്ച സമ്പർക്കങ്ങളും പുലർത്തുന്നതിൽ ജാപ്പനീസ് ജനതയ്ക്കു സുപ്രധാനമായ ഒരു പങ്കു വഹിക്കാനുണ്ടെന്നു് ഡോഷിഷാ യൂണിവേഴ്സിററിയിലെ (ടോക്കിയോ) ഡോ. മസാവോ ടാക്കനാക്ക ചൈന സന്ദർശിച്ചു മടങ്ങിയെത്തിയശേഷം പ്രസ്താവിച്ചിരിക്കുന്നു.

ചൈനയിൽ ജനിച്ചുവളർന്ന ഒരു ക്രിസ്തീയ ദൈവശാസ്ത്രജ്ഞനായ ഡോ: ടാക്കനാക്ക ഒരു പ്രതിനിധിസംഘത്തോടൊന്നിച്ച് 20 ദിവസം ചൈനയിൽ ചെലവഴിച്ചു.

ജപ്പാനിൽ മടങ്ങിയെത്തിയ അദ്ദേഹം ഒരു യോഗത്തിൽ ഇപ്രകാരം പറഞ്ഞു.

,,ഇന്നു ചൈനയിൽ ദൈവത്തിന്റെ സ്ഥാനം ജനങ്ങൾ ഏറെറടുത്തിരിക്കുന്നു. മാവോയുടെ സൂക്തങ്ങളടങ്ങിയ ഗ്രന്ഥമാണ് അവരുടെ വേദപുസ്തകം. ചൈനീസ് കമ്യൂണിസം ജനങ്ങളുടെ പരിവർത്തനം ഊന്നിപ്പറയുന്നു.. നല്ലൊരളവിൽ അതൊരു മതമാണെന്നു പറയാം.

,,ഇന്നത്തെ മതമർദ്ദനം താമസിയാതെ മാറുമെന്ന അഭിപ്രായക്കാരുണ്ടു്. എന്നാൽ ഇത്രയധികം വിസ്തൃതമായ ഒരു രാജ്യത്തിൽ സാംസ്ക്കാരിക വിപ്ളവം ഒരു സുദീർഘ പ്രക്രിയയായിരിക്കുമെന്നാണെനിക്കു തോന്നുന്നതു്.

സ്റ്റുഡൻറ ക്രിസ്ത്യൻഫെഡറേഷനിൽ ഒരു കാലത്തു പ്രവർത്തിച്ചിരുന്ന തന്റെ ചില സുഹൃത്തുക്കളെ സന്ദർശിക്കാൻ ഡോ. ടാക്കനാക്ക അനുവാദമാവശ്യപ്പെട്ടുവെങ്കിലും ചൈനീസധികൃതർ അതു നിരാകരിക്കുകയാണുണ്ടായതു്. പള്ളികൾ കാണണമെന്നാവശ്യപ്പെട്ടപ്പോൾ അവ അടച്ചു കിടക്കുകയാണെന്ന മറുപടി ലഭിച്ചു.

,,കെട്ടിടത്തിന്റെ പുറവശം മാത്രം കാണാനേ സാധിക്കൂ. ഒരു ദിവസം അതിരാവിലെ ഷാങ്ങ്ഹൈയിൽ ഒരു പള്ളി കാണാൻ ഞാൻ പോയി. അവിടെ കുരിശു കണ്ടില്ല. അതിനു പകരം ചെയർമാൻ മാവോയുടെ ഒരു വലിയ ചിത്രവും ചെങ്കൊടികളും വിപ്ളവ മുദ്രാവാക്യങ്ങളും പ്രദർശിപ്പിച്ചിരുന്നു.

# ഭയാനകമായ ഈ ലോകത്തിൽ ഭയരഹിതരായി ജീവിക്കേണ്ടതെങ്ങനെ

എം. തൊമ്മൻ

"പിന്നെ അവൻ അവരോട്: നിങ്ങൾ ഇങ്ങനെ ഭീരുക്കൾ ആകുവാൻ എന്ത്? നിങ്ങൾക്ക് ഇപ്പോഴും വിശ്വാസം ഇല്ലയോ? എന്നു പറഞ്ഞു." (മർക്കോസ് 4:40)

ഒരുദിവസം സന്ധ്യകഴിഞ്ഞ് ഗലീലക്കടലിൽക്കൂടി ഒരു ചെറുപടകിൽ യാത്ര ചെയ്ത യേശുവും ശിഷ്യന്മാരും ഭയങ്കര കൊടുങ്കാററിൽ അകപ്പെട്ട സംഭവം പലപ്പോഴും നമ്മുടെ ധ്യാനത്തിനും പഠനത്തിനും വിഷയമായിട്ടുണ്ടായിരിക്കാം. യേശു ശിഷ്യന്മാരോടു ചോദിച്ച ചോദ്യം മനുഷ്യജീവിതത്തെ സാരമായി ബാധിക്കുന്ന ഒരു പ്രശ്നത്തിലേക്കും അതിന്റെ പരിഹാരമാർഗ്ഗത്തിലേക്കും വിരൽ ചൂണ്ടുന്ന ഒന്നാണ്: ഭയം. മനുഷ്യന്റെ ഒരു ജന്മവാസനയായ ഭയത്തിന് മനുഷ്യജീവിതത്തിൽ ദൈവനിശ്ചിതമായ ഒരു സ്ഥാനവും ഉപയോഗവുമുണ്ട്. ഒഴിവാക്കാവുന്ന അപകടങ്ങളെ ഒഴിവാക്കി സുരക്ഷിതമായിരിക്കാൻ മനുഷ്യനെ സഹായിക്കുന്ന ഒരു സ്വാഭാവിക പ്രവണതയാണ് അത്. ചില ക്ളിപ്ത പരിധികൾക്കുള്ളിൽ ചിലതിനെയെല്ലാം നാം ഭയപ്പെട്ട കരുതലോടും ശ്രദ്ധയോടുംകൂടി ജീവിക്കേണ്ടതാവശ്യമാണ്. വിഷജീവികളെയൊ വന്യമൃഗങ്ങളെയൊ നമ്മുടെ പാപപ്രവണതകളെയോ മററു ചില അപകടസാദ്ധ്യതകളെയോ ഭയന്ന് വേണ്ടത്ര മുൻകരുതലോടുകൂടി നാം പെരുമാറുന്നതു തെററല്ല. ഭീരുത്വവുമല്ല. അവയെ എല്ലാം അവഗണിച്ച് അശ്രദ്ധയായി ജീവിക്കുന്നതാണ് തെററ്. എന്നാൽ അതിരു കവിഞ്ഞുള്ള ഭയം ഭീരുത്വമാണ്, അക്ഷന്തവ്യമാണ്. അങ്ങനെയുള്ള ഭയമാണ് തെററ്. അതിനെയാണ് യേശു കുററപ്പെടുത്തിയത്. ഇപ്രകാരമുള്ള കാടുകയറിയ ഭയം മനുഷ്യനെ അടിമയും ഭ്രാന്തനുമാക്കുന്നു. ഭയത്തിനടിമയായ മനുഷ്യനെ ഭയാക്രാന്തനാക്കുവാൻ പ്രേരിപ്പിക്കുന്ന കാര്യങ്ങൾ വളരെയുണ്ട്. അവയെ രണ്ടുമൂന്നായി തരംതിരിച്ചു ചിന്തിക്കാം. പ്രകൃതിയെക്കുറിച്ചുള്ള ഭയം, മററു മനുഷ്യരെപ്പററിയുള്ള ഭയം, ദൈവത്തെപ്പററിയുള്ള ഭയം.

പ്രകൃതിക്ഷോഭങ്ങളുടെ മുമ്പിൽ ഏതു മനുഷ്യനും ഭയചകിതനായിത്തീരുന്നു. ഇടി, മിന്നൽ, ഭൂമികുലുക്കം, അഗ്നിപർവ്വതം പൊട്ടൽ, ജലപ്രളയം, വരൾച്ച എന്നിവയുടെ ഭീകരതയേയും ഭവിഷ്യത്തുകളെയും അവസ്ഥിരയാകുന്ന മനുഷ്യർക്ക് അതിജീവിക്കുക സാദ്ധ്യമല്ല. എപ്പോൾ എവിടെ ആർക്ക് ഇവ അനുഭവപ്പെടുമെന്നു മുൻകൂട്ടി അറിയുകയും സാദ്ധ്യമല്ല. അദൃശ്യങ്ങളായ വിഷാണുക്കൾ, വ്യാധികൾ എന്നിവ മനുഷ്യനെ പിടികൂടുന്നു. മരണം മനുഷ്യജീവിതത്തിന്റെ വാതില്ക്കൽ നിൽക്കുന്നു. അതെപ്പോൾ ഓരോരുത്തരേയും പിടികൂടുമെന്നാർക്കും നിശ്ചയമില്ല. മരണദൂതന്റെ അവസാനാഗമനത്തെ തടയാൻ ആർക്കും കഴിയുകയുമില്ല. പ്രകൃതിയിലുള്ള ഈ വിപത്തുകളെ ധൈര്യപൂർവം അഭിമുഖീകരിക്കേണ്ടതു് വളരെ ആവശ്യമാണ്. അതിന് യേശു ഏതുവിധത്തിൽ സഹായിക്കും? യേശു പ്രകൃതിയെ തന്റെ ശത്രുവായിട്ടല്ല, മിത്രമായിട്ടത്രെ കരുതിയത്. കൊടുങ്കാററിൽപ്പെട്ട മുങ്ങാറായ ആ തോണിയിൽ ഗാഢനിദ്രയിലാണ്ടു വിശ്രമിച്ച യേശു നമുക്കൊരു സാധനപാഠമാണ്. തന്റെ പിതാവിന്റെ കരങ്ങളിൽ താൻ സുരക്ഷിതനാണെന്നുള്ള ബോധമാണ് ഉറങ്ങുവാൻ തന്നെ പ്രാപ്തനാക്കിയത്. പ്രകൃതി ദൈവത്തിന്റെ സൃഷ്ടിയാണ്. ദൈവമാണ് അതിനെ നിയന്ത്രിക്കുന്നത്. അല്ലാതെ മറേറതെങ്കിലും പൈശാചികശക്തിയല്ല. അങ്ങനെയെങ്കിൽ ദൈവത്തിൽ വിശ്വാസമുള്ള മനുഷ്യനു ഭയരഹിതനായി സമാധാനചിത്തനായിരിക്കാൻ കഴിയും. "നിങ്ങൾക്ക് ഇപ്പോഴും വിശ്വാസം ഇല്ലയോ?" എന്നു കർത്താവ് ശിഷ്യന്മാരോടു ചോദിക്കുന്നു. യേശുവിനെ അടുത്തറിയുകയും ദൈവത്തിലുള്ള അവന്റെ അടിയുറച്ച വിശ്വാസവും നിർഭയത്വവും കണ്ടു മനസ്സിലാക്കുകയും ചെയ്തിട്ടും അവർക്കു വേണ്ടത്ര വിശ്വാസവും ഭയത്തിൽനിന്നുള്ള വിമുക്തിയും സാദ്ധ്യമാകാത്തതിൽ യേശു ആശ്ചര്യപ്പെടുകയാണ്.

മററു മനുഷ്യരെയുള്ള ഭയം. വ്യക്തികളെ ഭയപ്പെടാത്തവർ സമൂഹത്തെ ഭയപ്പെടുന്നു. പൊതുജനാഭിപ്രായത്തെയും പൊതുജനങ്ങളുടെ അപ്രീതിയെയും ഭയപ്പെടാത്തവർ ചുരുക്കമാണ്. മററുള്ളവരെ ഭയന്നുമാത്രം നാം ചെയ്യുന്നതും ചെയ്യാത്തതുമായ പല കാര്യങ്ങളുണ്ട്. നാം ഭയപ്പെടുന്ന ചിലരുടെ പ്രീതിക്കുവേണ്ടി നാം പ്രമാണങ്ങളെ ബലികഴിക്കുന്നു. എന്നാൽ പ്രമാണങ്ങൾക്കുവേണ്ടി സ്വന്തജീവനെ പോലും ബലികഴിക്കുന്നവരുമുണ്ട്. സഭയിൽ ക്രിസ്തുവിനുവേണ്ടി രക്തസാക്ഷിമരണം വരിച്ചിട്ടുള്ളവർ ഇക്കൂട്ടത്തിൽ പെടും. ബഹുഭൂരിപക്ഷം ആളുകളും ഭയത്തിനധീനരായി അസത്യത്തിനും അക്രമത്തിനും കൂട്ടുനിൽക്കുന്നവരാണ്. ലോകത്തിൽ പൊട്ടിപ്പുറപ്പെടുന്ന പല കലഹങ്ങളുടെയും യുദ്ധങ്ങളുടെയും ആത്യന്തികകാരണം വ്യക്തികളും സമൂഹങ്ങളും രാഷ്ട്രങ്ങളും തമ്മിലുള്ള അന്യോന്യഭയവും അസൂയയുമാണ്. വെറുപ്പ്, വിദ്വേഷം, ദ്രവ്യാഗ്രഹം, സ്വാർത്ഥത എന്നിവയും കലഹകാരണങ്ങളാണ്. എന്നാൽ ഭയത്തിന് അവയിലെല്ലാം പ്രഥമസ്ഥാനമുണ്ട്. നമ്മെക്കാൾ ശക്തരായ മററു വ്യക്തികളൊ സമൂഹങ്ങളൊ രാഷ്ട്രങ്ങളൊ നമുക്കു വരുത്താനിടയുള്ള നാശനഷ്ടങ്ങളെ നാം ഭയപ്പെടുന്നു. അവയ്ക്കു പ്രതിവിധി കാണുവാൻ നാം ബദ്ധപ്പെടുന്നു. ആസന്നഭാവിയിൽ എന്തു സംഭവിക്കുമെന്നുള്ള ഭയം ലോകത്തെ മുഴുവനും ഗ്രസിച്ചിരിക്കയാണ്. ഈ ഭയത്തിനു മതിയായ ഏക പ്രതിവിധി ദൈവത്തിലുള്ള വിശ്വാസമാണ്. യുദ്ധോപകരണ നിർമ്മാണവും സംഖ്യാബലവും ഒന്നും ഭയത്തെ ഉന്മൂലനം ചെയ്യുകയില്ല. അവ ഭയത്തെ വർദ്ധിപ്പിക്കുകയേ ഉള്ളൂ. അക്രമംകൊണ്ട് അക്രമത്തെ നേരിടുന്നതു് പ്രശ്നങ്ങളെ പരിഹരിക്കുന്നതിനുപകരം വർദ്ധിപ്പിക്കയേ ഉള്ളൂ. മനുഷ്യന്റെ മനോഭാവത്തിൽ ഒരു പരിവർത്തനമുണ്ടാകണം. ഭയം, അസൂയ, വിദ്വേഷം എന്നിവയുടെ സ്ഥാനത്തു് സമാധാനം, സ്നേഹം പരോപകാരതല്പരത എന്നിവ സംജാതമാകണം. അതിനുള്ള മാർഗ്ഗമാണ് ദൈവത്തിലും ദൈവിക മൂല്യങ്ങളിലുമുള്ള അടിയുറച്ച വിശ്വാസം.

ദൈവത്തെയുള്ള ഭയം ശരിയായ ദൈവഭയം. ഭയങ്ങൾക്കുള്ള പ്രതിവിധിയാണെന്നു നാം കണ്ടു, എന്നാൽ തെററായ ദൈവഭയമുണ്ട്. അതു നമ്മുടെ ഭയത്തെ വർദ്ധിപ്പിക്കുകയേയുള്ളു. കർത്താവു പഠിപ്പിച്ച താലന്തുകളുടെ ഉപമയിൽ, ഒരു താലന്തു ലഭിച്ച ആൾ യജമാനനെ ഒരു കഠിനമനുഷ്യനായി കരുതി തന്റെ താലന്തു മണ്ണിൽ കുഴിച്ചുമൂടി സൂക്ഷിച്ചു. ദൈവത്തെ ഒരു ക്രൂരമൂർത്തിയായിക്കരുതി ഭയപ്പെടുന്നവരുണ്ട്. അവർ എങ്ങനെയെങ്കിലും ദൈവത്തെ പ്രീതിപ്പെടുത്തുവാൻ ശ്രമിക്കുന്നു. ദൈവത്തിന്റെ ക്രോധത്തെ ശമിപ്പിക്കുവാൻ മനുഷ്യരെപ്പോലും ബലികഴിച്ചിട്ടുള്ള ദൃഷ്ടാന്തങ്ങൾ ലോകചരിത്രത്തിൽ വിരളമല്ല. ഇപ്പോഴും ദൈവത്തിന്റെ സ്വഭാവത്തെക്കുറിച്ചുള്ള തെററായ ധാരണകളെ ആസ്പദ

# ചെറിയ സംഭവം വലിയ പ്രസ്ഥാനത്തിനു വഴിവച്ചു

**കെ. പി. കേശവമേനോൻ**

ആസ്ത്രേലിയയിലെ സിഡ്നി ഹെറാംഡ് എന്ന പത്രമാപ്പീസിൽ ഒരു ദിവസം കാലത്തു് നൈരാശ്യം നിറഞ്ഞ മുഖത്തോടെ ഒരു സന്ദർശകൻ കയറിച്ചെന്നു. അദ്ദേഹത്തിനു 50 വയസ്സു പ്രായംകാണും. ''എനിക്കു് മനസ്സമട്ടത്തു. ജീവിക്കുന്നതിനു് ഒട്ടും താല്പര്യമില്ല. ഞാൻ ആത്മഹത്യചെയ്യാനാണു് തീർച്ചപ്പെടുത്തിയിരിക്കുന്നതു്''.. എന്നു പറഞ്ഞു് അയാരം അവിടെയിരുന്നു. പത്രമാപ്പീസിൽ ഉണ്ടായിരുന്ന ഒരാംക്കു് ആ സന്ദർശകന്റെ ഭാവവും വാക്കുകളും ആശങ്കയുളവാക്കി. അയാരം അവിടെവച്ചുതന്നെ ആത്മഹത്യചെയ്യുമോ എന്ന ഭയം കൂടിയുണ്ടായി. ശാന്തസ്വരത്തിൽ അയാളോടു് അവിടെ ഇരിക്കുവാൻ പറഞ്ഞു. ഒരു സിഗററു കയ്യിൽ കൊടുത്തു. ഉടൻതന്നെ അദ്ദേഹം ടെലഫോണിൽക്കൂടി ആരെയോ വിളിക്കുന്നതു കേട്ടു. പോലീസിനെയല്ല. അഞ്ചു നിമിഷത്തിനുള്ളിൽ രണ്ടാളുകരം അവിടെയെത്തി. ശാന്തസ്വഭാവക്കാരും പ്രസന്നവദനരുമായ രണ്ടാളുകരം. പത്തു മിനിട്ടു നേരം അവർ ആ സന്ദർശകരുമായി വർത്തമാനം പറഞ്ഞുകൊണ്ടിരുന്നു. ആ നിർഭാഗ്യവാന്റെ മുഖഭാവം മാറിവരുന്നതായി കണ്ടു. ഇരുളിന്റെ നിഴൽ നീങ്ങി വെളിച്ചത്തിന്റെ രശ്മി അതിൽ കണ്ടുതുടങ്ങി. സന്ദർശകനേയും കാറിൽ കയററി അവർ രണ്ടാളും അവിടെനിന്നുപോയി. ആത്മഹത്യയ്ക്കു മുതിർന്ന ആ മനുഷ്യനു് അങ്ങിനെ ആശ്വാസത്തിലേക്കും പുതിയ ജീവിതത്തിലേക്കും പ്രവേശിക്കുന്നതിനുള്ള അവസരം ലഭിച്ചു.

സിഡ്നിയിലെ സുപ്രസിദ്ധമായ ഒരു സേവന കേന്ദ്രത്തിലേയ്ക്കാണു് അയാളെ കൂട്ടിക്കൊണ്ടുപോയതു്. ആ സേവനകേന്ദ്രം ഒരു കൊല്ലത്തിൽ പന്തീരായിരത്തോളം നിർഭാഗ്യവാന്മാർക്കു് ആശ്വാസവും രക്ഷയും നൽകുന്നുണ്ടു്. സാമ്പത്തികത്തകർച്ചകൊണ്ടു് നൈരാശ്യത്തിലാണ്ടവർ, മദ്യപാനംകൊണ്ടു് ആരോഗ്യവും അഭിമാനവും നഷ്ടപ്പെട്ടവർ. ഗൃഹഛിദ്രംകൊണ്ടു് ജീവിതത്തിൽ താല്പര്യം നശിച്ചവർ, ജീവിക്കുന്നതിനു യാതൊരു മാർഗ്ഗവും കാണാതെ മരണത്തെ ശരണംപ്രാപിക്കുവാൻ അവസരം കാത്തിരിക്കുന്നവർ, മാറാത്ത രോഗംകൊണ്ടു് ജീവിതം അസ്വസ്ഥമായി തോന്നുന്നവർ—അങ്ങിനെ പല തരക്കാരെയാണു് ഈ കേന്ദ്രം ആകർഷിക്കുന്നതു്. ഈ സ്ഥാപനം ഉടലെടുത്തതു് ഒരു ചെറിയ സംഭവത്തിൽനിന്നാണെന്നു് അറിയുമ്പോരം അതിന്റെ വളർച്ച നമ്മിൽ അൽഭുതം ജനിപ്പിക്കാതിരിക്കയില്ല.

'ലൈഫ് ലൈൻ, എന്നാണു് ആ സ്ഥാപനത്തിന്റെ പേർ. അതിന്റെ പ്രവർത്തനം ആരംഭിച്ചിട്ടു് ഏകദേശം നാലുവർഷത്തിലധികമാവും. സിഡ്നി പട്ടണത്തിലെ ഒരു ക്രിസ്ത്യൻ മിഷനറിയായ അലൻ വാക്കറുടെ പരിശ്രമത്തിന്റെ ഫലമായിട്ടാണു് അതുണ്ടായിത്തീർന്നതു്. ഭാര്യയുമായുള്ള കലഹംകൊണ്ടു് മനസ്സു മടുത്ത ഒരാരം ഉപദേശത്തിനായി വാക്കറെ സമീപിച്ചു. അദ്ദേഹത്തിന്റെ പരിശ്രമംകൊണ്ടു് ആ ദമ്പതിമാർ പിന്നെയും സ്വൈരജീവിതം നയിക്കുവാൻ തുടങ്ങി. ഇതറിഞ്ഞ മററു ചില നിർഭാഗ്യവാന്മാരും ഉപദേശവും സഹായവും തേടിക്കൊണ്ടു് വാക്കറുടെ അടുക്കൽ പോകുവാൻ തുടങ്ങി. ആ പട്ടണത്തിലെ നിർഭാഗ്യവാന്മാരായ പല തരക്കാരുടെ ദുരിതങ്ങളെപ്പററി അറിയുവാൻ കഴിഞ്ഞ അദ്ദേഹം അവരുടെ ദു:ഖഭാരം ലഘൂകരിക്കുന്നതിനു് വല്ലതും ചെയ്യാൻ കഴിയില്ലേ എന്നു സ്വയം ചോദിക്കുകയുണ്ടായി. ക്രമേണ ഇത്തരക്കാരുടെ എണ്ണം വർദ്ധിച്ചു. ദുരിതമനുഭവിക്കുന്ന എണ്ണമില്ലാത്ത നിർഭാഗ്യവാന്മാരെ തന്റെ പ്രയത്നംകൊണ്ടുമാത്രം ഫലപ്രദമായി സേവിക്കുക സാദ്ധ്യമല്ലെന്നു് വാക്കർ കണ്ടു. ഈ തരക്കാർക്കു് ആശ്വാസം കൊടുക്കുവാനായി എപ്പോഴും തയ്യാറായിരിക്കുന്ന ഒരു കേന്ദ്രം ആവശ്യമാണെന്നും തോന്നി. അതേർപ്പെടുത്തുവാനുള്ള പരിശ്രമം അദ്ദേഹം ആരംഭിച്ചു. അതിന്റെ ഫലമായാണു് 'ലൈഫ് ലൈൻ, ഉടലെടുത്തതു്''.

ആദ്യമായി വാക്കർ ചെയ്തതു് കേന്ദ്രത്തിനു പററിയ ഒരു സ്ഥലം കണ്ടുപിടിക്കുകയാണു്. ഒരു പഴയ കെട്ടിടം അതിന്നു കിട്ടി. ആവശ്യമായ സൗകര്യങ്ങരം അതിൽ വരുത്തുന്നതിനു കുറെ പണവും പിരിച്ചുണ്ടാക്കി. സ്ഥലം കിട്ടിയതുകൊണ്ടുമാത്രമായില്ലല്ലോ. തന്നെ സഹായിക്കുന്നതിനു ഉത്സാഹിതരും സേവനതല്പരരുമായ കുറെ വാളണ്ടിയർമാരെ അദ്ദേഹം ശേഖരിച്ചു. ആവശ്യമായ പരിശീലനവും അവർക്കു നൽകി. കേന്ദ്രത്തിൽ സഹായം തേടിവരുന്നവരുടെ തരം, അവരോടു പെരുമാറേണ്ടുന്ന സമ്പ്രദായം, മനശ്ശാസ്ത്രത്തെപ്പററി സാമാന്യമായ പരിജ്ഞാനം, പട്ടണത്തിലെ വിവിധപ്രദേശങ്ങളെപ്പററിയുള്ള അറിവു്, എല്ലാററിലുമുപരി ദുരിതമനുഭവിക്കുന്നവരോടു് സമുദായത്തിന്നുള്ള കടമ എന്നീ വിഷയങ്ങളെക്കുറിച്ചായിരുന്നു വാളണ്ടിയർമാർക്കു പരിശീലനം നൽകിയിരുന്നതു്. ഇവർക്കു പുറമെ ഡാക്ടർമാർ മനശ്ശാസ്ത്രവിദഗ്ദ്ധന്മാർ, ബിസിനസ്സിൽ പരിചയമുള്ളവർ, ദാമ്പത്യ ബന്ധത്തെ സംബന്ധിച്ചു വിദഗ്ദ്ധോപദേശം നൽകുവാൻ കഴിവുള്ളവർ പരിചയസമ്പന്നരായ സാമൂഹ്യപ്രവർത്തകന്മാർ എന്നിവരേയും വാക്കർ കണ്ടുപിടിച്ചു.

കേന്ദ്രത്തെപ്പററിയുള്ള വിവരങ്ങരം അറിയുവാൻ തുടങ്ങിയപ്പോരം അതിന്റെ നടത്തിപ്പിനാവശ്യമായ പണം ഉദാരമതികളായ ജനങ്ങളിൽ നിന്നു കിട്ടിത്തുടങ്ങി. അങ്ങനെ കേന്ദ്രത്തിന്റെ പ്രവർത്തനം ഊർജ്ജിതമായി ആരംഭിച്ചു. എല്ലാവർക്കും അറിയത്തക്കവണ്ണം കേന്ദ്രത്തിന്റെ ടെലഫോൺ നമ്പർ പത്രത്തിൽ പ്രസിദ്ധപ്പെടുത്തി. ആ നമ്പർ വിളിച്ചാൽ ആശ്വാസം തനിയെ ലഭിക്കുമെന്ന വിശ്വാസം ജനങ്ങളിൽ ഉണ്ടായി. വിവിധതരത്തിലുള്ള ദുരിതങ്ങരം അനുഭവിക്കുന്ന എണ്ണമില്ലാത്ത നിർഭാഗ്യവാന്മാരുടെ സഹായത്തിനായുള്ള മുറവിളി രാവും പകലും വിടാതെ ആ ടെലിഫോണിൽക്കൂടി കേട്ടുകൊണ്ടിരുന്നു.

118 വാളണ്ടിയർമാർ ഊഴമിട്ടു് ടെലഫോൺ ഓപ്പറേറു ചെയ്യുന്നതിനായി തയ്യാറുണ്ടായിരുന്നു. സഹായത്തിനായുള്ള വിളി കേരംക്കുന്ന സ്ഥലത്തു് ഉടനെ എത്തിച്ചേരുവാൻ റേഡിയോ ഘടിപ്പിച്ച മോട്ടോർകാറുമായി രണ്ടാളുകരം എപ്പോഴുമവിടെ ഒരുങ്ങിയിരിക്കും 3 ഉപദേശകന്മാർ— അവർ നല്ല വിവരമുള്ളവരും പരിചയസമ്പന്നരുമായിരിക്കും.— വേണ്ട ഉപദേശം നൽകുവാൻ ആപ്പീസിൽ എപ്പോഴും സന്നദ്ധരായിരിക്കും. ഊഴമിട്ടാണു് അവരും പ്രവർത്തിക്കുക. ഇവർക്കു പുറമെയാണു് ഏകാകികളായി നൈരാശ്യം നിറഞ്ഞ മനസ്സോടെ ആത്മഹത്യക്കവസരം കാത്തുനിൽക്കുന്ന നിർഭാഗ്യവാന്മാരെ തേടിപ്പിടിക്കുവാനായി 100 വളണ്ടിയർമാർ മന

(ശേഷം 11–ാം പേജിൽ)

---

മാക്കിയുള്ള അപേക്ഷകളും വഴിപാടുകളും ധാരാളം നടക്കുന്നുണ്ടു്. ദൈവത്തെക്കുറിച്ചുള്ള നമ്മുടെ ധാരണയെ ആശ്രയിച്ചിരിക്കും നമ്മുടെ മതവും മതാനുഷ്ഠാനങ്ങളും. യേശുക്രിസ്തു വെളിപ്പെടുത്തിയ പിതാവായ ദൈവത്തെ അറിഞ്ഞിട്ടുള്ളവർക്കു ദൈവസന്നിധിയിൽ തെററായ ഭയത്തിനവകാശമില്ല. സ്നേഹവും കരുണയും നിറഞ്ഞവനും നമ്മുടെ യഥാർത്ഥ നന്മയെ ആഗ്രഹിക്കുന്നവനും അനുതപിക്കുന്നവർക്കു് സൗജന്യമായി പാപമോചനം നൽകുന്നവനുമായ ദൈവത്തെ യേശുക്രിസ്തു മുഖാന്തിരം ധൈര്യപൂർവം സമീപിക്കുവാൻ നമുക്കു കഴിയും. യഥാർത്ഥ സ്നേഹം എല്ലാ തെററായ ഭയത്തെയും നീക്കിക്കളയുന്നു. മക്കരംക്കു പിതാവിനോടുണ്ടായിരിക്കേണ്ട ഭയഭക്തി, ആദരവിന്റെയും ആരാധനയുടെയും ആത്മാവു്, ശേഷിക്കുന്നു. നമ്മുടെ കർത്താവായ യേശുക്രിസ്തു പിതാവിനെ നമുക്കു വെളിപ്പെടുത്തുകയും പിതാവുമായുള്ള സംസർഗ്ഗം സാദ്ധ്യമാക്കിത്തീർക്കുകയും ചെയ്യുന്നു. അവിടെ നമുക്കു ഭയത്തിൽനിന്നുള്ള വിടുതലും പൂർണ്ണസമാധാനവും കണ്ടെത്താം.

# ക്രിസ്തീയസമൂഹത്തിൽ കടന്നുകൂടിയ രാഹുകാലം

സി. മാത്യു തെങ്ങുംമഠം

പൊതുവെ പറഞ്ഞാൽ മനുഷ്യൻ ഭയത്തിനു് അടിമയാണു്. ഈ ഭയം അവനിൽ ഉത്ഭവിച്ചതു് പാപത്താൽ അവൻ ദൈവത്തിൽനിന്നു് അകന്നുപോയതിനാലാണു്. ഇതിനു് ജാതി, മത, വർഗ്ഗ, വ്യത്യാസങ്ങൾ ഒന്നും ബാധകമല്ല. ഈ ഭയത്തിൽനിന്നുള്ള വിടുതലിനു് അവൻ പല മാർഗ്ഗങ്ങൾ അന്വേഷിച്ചു. പ്രകൃതിയിൽ അതിശയം ഉളവാക്കുന്ന ചില ചലനവസ്തുക്കളിൽ അവന്റെ ശ്രദ്ധ പതിഞ്ഞു. അതിന്റെ ഫലമായി സൂര്യൻ അഗ്നി, വരുണൻ, പവനൻ മുതലായതിനെ അവൻ ആരാധിച്ചു തുടങ്ങി. മനുഷ്യനെ ഉപദ്രവിക്കുന്ന സർപ്പം, ആന, ഗരുഡൻ മുതലായ ജീവികളുടെ പ്രതിമയുണ്ടാക്കി അവയെ ആരാധിക്കുന്നതും ഈ ഭയത്തിൽനിന്നുള്ള വിടുതലിനാണു്. ഫലത്തിൽ ഭയം പിന്നെയും അവനിൽ ശേഷിക്കുന്നു.

മനുഷ്യൻ ഇതര ഗോളങ്ങളെയും രാശി ചക്രങ്ങളെയും വിട്ടില്ല. പ്രകൃതിയുടെ നിയമങ്ങൾ മനുഷ്യശരീരത്തെ ഓരോ അളവിൽ ബാധിക്കുമെന്നുള്ളതു് പ്രകൃതി നിയമമാണു്. വേനൽക്കാലത്തെ കഠിനമായ ചൂടും വർഷകാലത്തെ കഠിനമായ തണുപ്പും മനുഷ്യന്റെ ശരീരഘടനയിൽ പരിമിതമായ വിപരീത ഫലങ്ങൾ ഉണ്ടാക്കുമെന്നു നിശ്ചയമാണു്. അതുപോലെ ആകാശവിതാനത്തിൽ സഞ്ചരിക്കുന്ന ഇതര ഗോളങ്ങളുടെയും രാശി ചക്രങ്ങളുടെയും നീക്കംകൊണ്ടു് പ്രകൃതിയിലും ചില മാററങ്ങൾ ഉണ്ടാകാവുന്നതാണു്. അതിൽ നിന്നാണു് രാഹുകാലം ഉടലെടുത്തിട്ടുള്ളതു്.

ചില കാരണങ്ങളാൽ ശൂന്യമായിത്തീർന്നിരുന്ന ഭൂമിയെ മനുഷ്യനു് ഉപയുക്തമാക്കിത്തീർക്കയും അവനു് ആവശ്യമുള്ള സാധനങ്ങൾ വചനത്താൽ ഉളവാക്കുകയും മനുഷ്യനെ ദൈവത്തിന്റെ സ്വരൂപത്തിലും സാദൃശ്യപ്രകാരവും ആണും പെണ്ണുമായി സൃഷ്ടിച്ചു് സകലത്തിന്മേലും വാഴുവാൻ അവനെ അധികാരപ്പെടുത്തുകയും ചെയ്തശേഷം ഏഴാം ദിവസം ദൈവം സ്വസ്ഥനായിരുന്നതായി ഉല്പത്തിയിൽ നാം വായിക്കുന്നു. മനുഷ്യൻ ദൈവത്തിന്റെ അതിശയമാർന്ന പ്രവൃത്തിയും മനുഷ്യനോടുള്ള ദൈവത്തിന്റെ സ്നേഹവും ഓർത്തു മററു പ്രവർത്തനങ്ങളിൽനിന്നു ഒഴിഞ്ഞു് ദൈവത്തെ ആരാധിക്കുന്നതിനായി ഏഴാം ദിവസത്തെ ദൈവം ഒരുക്കി. അവിടെയും ഒരു വിധത്തിൽ പറഞ്ഞാൽ മനുഷ്യൻ പ്രവൃത്തിരഹിതനല്ല. മനുഷ്യന്റെ വീഴ്ചയ്ക്കുമുമ്പു് ദിവസംതോറും മനുഷ്യന്റെ കൂട്ടായ്മ ദൈവം അനുഭവിച്ചിരുന്നതായി നാം കാണുന്നു. ഇതുകൊണ്ടു് സിദ്ധിക്കുന്നതു് ദൈവോന്മുഖമായി ചിന്തിക്കയും അവനിൽ പൂർണ്ണമായി ആശ്രയിക്കയും ചെയ്യുന്ന ഒരാൾക്കോ, ഒരു കൂട്ടത്തിനോ രാശി ചക്രങ്ങളെ ഭയപ്പെടാനോ പ്രവൃത്തിരഹിതനായി ഇരിപ്പാനോ അവകാശമില്ലെന്നു തന്നെയാണു്, അല്ലാത്തവർക്കു് ആപത്തു് എപ്പോഴും അവരുടെ മുമ്പിലും ഭയം അവരുടെ നിത്യസഹചാരിയും ആയിരിക്കും. രാഹുകാലം അനുഷ്ഠിച്ചതുകൊണ്ടു് ഫലം ഒന്നും ഉണ്ടാകുന്നില്ല. ഭയം പിന്നെയും ശേഷിക്കുന്നു. ഇതിനു് അനേക ദൃഷ്ടാന്തങ്ങൾ പറയാനുണ്ടു്,

രാഹുകാലം കൃത്യമായി പാലിക്കുന്നവരും ജാതകം പരിശോധിച്ചു് വിവാഹനിശ്ചയം കഴിക്കുന്നവരും, മററുള്ളവരെപ്പോലെ വിഘ്നങ്ങൾക്കും ദുരിതങ്ങൾക്കും ഇടയാകുന്നതു് ഒരു നിത്യസംഭവമാണെന്നു നാം അനുഭവത്തിൽ അറിയുന്നു. „പ്രാർത്ഥിപ്പാൻ ഞങ്ങളെ പഠിപ്പിക്കേണമേ,, എന്നുള്ള ശിഷ്യന്മാരുടെ അപേക്ഷയ്ക്കു് കർത്താവു നൽകിയ ഉത്തരമാണു് ‚സ്വർഗ്ഗസ്ഥനായ പിതാവേ, എന്ന പ്രാർത്ഥന. ഈ പ്രാർത്ഥനയുടെ ആരംഭം മൂന്നു പദങ്ങൾ മാത്രമുള്ള സംബോധനയിലാണു്. ഒരു അഗാധമായ അർത്ഥവ്യാപ്തിയാണു് ഇതിനുള്ളതു്.

## അടിസ്ഥാനം ദൈവത്തിൽ ആകണം

ദൈവം നമ്മുടെ പിതാവെന്ന ബോധം നമ്മെ യഥാർത്ഥത്തിൽ ഭരിക്കുന്നുണ്ടെങ്കിൽ ഇന്നു നമ്മെ പല വിധത്തിൽ അലട്ടിക്കൊണ്ടിരിക്കുന്ന ഉൽക്കണ്ഠ, വ്യാകുലചിന്ത, ഭയം എന്നിവയ്ക്കൊന്നും പിന്നെ സ്ഥാനമുണ്ടാകുന്നതല്ല. ഭയന്നു രാഹുകാലവും പാലിക്കപ്പെടേണ്ടി വരികയില്ല. ദൈവത്തിനു തന്റെ മക്കളോടു് സ്നേഹവും വാൽസല്യവും ഉണ്ടു്. അവിടുന്നു സ്വർഗ്ഗാധിസ്വർഗ്ഗത്തിൽ വസിക്കുന്നവനത്രെ. സ്വർഗ്ഗം തന്റെ സിംഹാസനവും ഭൂമി തന്റെ പാദപീഠവുമാണു്. അതുകൊണ്ടു തിരുസന്നിധിയിൽ മുട്ടുകുത്തുമ്പോൾ, വിവാഹത്തിനായി മകനെയും മകളെയും ദേവാലയത്തിലേക്കു് അയയ്ക്കുമ്പോൾ, യാത്ര തിരിക്കുമ്പോൾ, പുതിയ സംരംഭങ്ങളിൽ പ്രവേശിക്കുമ്പോൾ കഴിക്കുന്ന പ്രാർത്ഥന സ്വർഗ്ഗത്തോളം എത്തുന്നു എന്നു നാം അറിയേണ്ടതല്ലേ? അങ്ങനെ എങ്കിൽ രാഹുകാലം, ആരുടെയെങ്കിലും മുമ്പിൽ വന്നു നിൽക്കുന്നുവെങ്കിൽ ദൈവത്തെ വിശ്വസിക്കുന്നില്ലെന്നുള്ളതിനു മതിയായ തെളിവാണു്. ഇന്നു ക്രിസ്തീയ സമൂഹത്തിൽ കടന്നുകൂടിയിരിക്കുന്ന ഈ ജാതീയാചാരത്തിന്റെ കാരണം ദൈവത്തിൽ പൂർണ്ണമായി വിശ്വസിക്കുന്നില്ലെന്നല്ലേ?

## അനാചാരങ്ങൾ പലതു്

രാഹുകാലം കൂടാതെ വേറെയും ചില ജാതീയ അനാചരങ്ങൾ കേരളക്കരയിലെ ക്രിസ്ത്യാനികൾ പകർത്തീട്ടുണ്ടു്. ജാതകം കുറിക്കൽ, ജ്യോതിഷം, പ്രശ്നംവെപ്പിക്കൽ, കൈനോട്ടം, കണ്ണുദോഷം ഇങ്ങനെ പോകുന്നു അവയുടെ പട്ടിക. ആവർത്തനപുസ്തകത്തിൽ ദൈവം മോശെ മുഖാന്തിരം യിസ്രായേൽ ജനതയ്ക്കു് കൊടുത്ത ന്യായപ്രമാണത്തിൽ നാം ഇപ്രകാരം വായിക്കുന്നു. „നിന്റെ ദൈവമായ യഹോവ നിനക്കു് തരുന്ന ദേശത്തു് എത്തിയശേഷം അവിടുത്തെ ജാതികളുടെ മ്ളേച്ഛതകൾ നീ പഠിക്കരുതു്, തന്റെ മകനെയോ മകളെയോ അഗ്നിപ്രവേശം ചെയ്യിപ്പിക്കുന്നവൻ, പ്രശ്നക്കാർ, മുഹൂർത്തക്കാരൻ, ആഭിചാരകൻ, ക്ഷുദ്രക്കാരൻ, മന്ത്രിവാദി, വെളിച്ചപ്പാടൻ, ലക്ഷണം പറയുന്നവൻ, അഞ്ജനക്കാരൻ എന്നിങ്ങനെയുള്ളവരെ നിങ്ങളുടെ ഇടയിൽ കാണരുതു്. ഈ കാര്യങ്ങൾ ചെയ്യുന്നവനെല്ലാം യഹോവയ്ക്കു വെറുപ്പാകുന്നു,, (ആവ. 18:9–12).

സ്നേഹവാനായ ദൈവത്തെ ഒരു ക്രിസ്ത്യാനിയോ ക്രിസ്തീയ സഭയോ ബോധപൂർവ്വം ധ്യാനിക്കയും, പ്രാർത്ഥന കേൾക്കുന്ന ഒരു ദൈവം സ്വർഗ്ഗത്തിലുണ്ടെന്നു് വിശ്വസിക്കയും ചെയ്യുമെങ്കിൽ, ക്രിസ്ത്യാനിയിലും ക്രിസ്തീയസഭയിലും, ഒരു വിപ്ളവംതന്നെ നടക്കേണ്ടതു് സ്വാഭാവികമാണു്. പട്ടക്കാർപോലും രാഹുകാലം പാലിക്കാൻ ബദ്ധപ്പെടുന്നതു കണ്ടാൽ എങ്ങനെ ദുഃഖിക്കാതിരിക്കും? പിന്നെ സാധാരണക്കാരുടെ കാര്യം ചോദിക്കാനുണ്ടോ? തെററാണിതു് എന്നു് അറിയാമെങ്കിലും വല്ല കുഴപ്പവും ഉണ്ടായാൽ പഴി ഏല്ക്കാതിരിക്കുന്നതിനു മൗനം പാലിക്കുന്ന മാതാക്കളുംഉണ്ടു്.

ഭാരതത്തിലെ സുവിശേഷവേല കേരളത്തിലെ ക്രൈസ്തവരെയാണു് ഏല്പിച്ചിരിക്കുന്നതെന്നു നാം കൊട്ടിഘോഷിക്കാറുണ്ടല്ലോ. നമ്മുടെ ഇടയിൽ കടന്നുകൂടിയിരിക്കുന്ന ഈ ജാതീയഅനാചാരങ്ങളുടെ നേരേ ഒരു ചെറുവിരൽപോലും അനക്കാൻ കഴിയാത്ത നാം എങ്ങനെ ഭാരതത്തെ സുവിശേഷീകരിക്കുമെന്നു് ചിന്തിക്കേണ്ടതാണു്, ഒരുപക്ഷേ നമ്മുടെ സുവിശേഷയത്നങ്ങൾക്കു വേണ്ട ഫലം ഉണ്ടാകാതിരിക്കുന്നതിന്റെയും കാരണം ഇതല്ലേ?

ഗലാത്യസഭയ്ക്കുള്ള ലേഖനത്തിൽ വി. പൗലോസ് പറഞ്ഞിരിക്കുന്നതു് „നിങ്ങൾ പിന്നെയും ബലഹീനവും ദരിദ്രവുമായ ആദ്യപാഠങ്ങളിലേക്കു തിരിഞ്ഞു, അവയ്ക്കു പുതുതായി അടിമപ്പെടുവാൻ ഇച്ഛിക്കുന്നതു് എങ്ങനെ? നിങ്ങൾ ദിവസങ്ങളും മാസങ്ങളും കാലങ്ങളും ആണ്ടുകളും പ്രമാണിക്കുന്നു. ഞാൻ നിങ്ങൾക്കുവേണ്ടി അദ്ധ്വാനിച്ചതും വെറുതെയായി എന്നു ഞാൻ ഭയപ്പെടുന്നു,, (4:9–11) എന്നാണു്. ഇതു കേരളക്രൈസ്തവസഭകൾക്കു് ഏശുമില്ലയോ? (ഗൃഹദീപം)

# ദേശീയദിനങ്ങൾ—ചരിത്രത്തിൻെറ താളുകളിൽ

**പി. സി. ആൻഡ്റൂസ്**

ഇൻഡ്യാ ചരിത്രത്തിലെ എണ്ണപ്പെട്ട രണ്ടു ദിനങ്ങളാണ് ആഗസ്റ്റ് 15-ം ജനുവരി 26-ം തീയതികൾ. ആഗസ്റ്റ് 15-ാംതീയതി ഇൻഡ്യയുടെ സ്വാതന്ത്ര്യദിനമാണ് 1950 ജനുവരി 26-ാംതീയതി ഇൻഡ്യ ഒരു പരമാധികാര സ്വതന്ത്ര റിപ്പബ്ളിക്കായിത്തീർന്നു. അതിൻെറ നിത്യസ്മരണക്കായി കൊല്ലംതോറും വിപുലമായ തോതിൽ ആഘോഷിക്കപ്പെടുന്ന ഒരു സുദിനമാണത്.

സ്വതന്ത്രഭാരതം 20 വയസ്സുപൂർത്തിയാക്കി 21-ാംവയസ്സിലേക്കു പ്രവേശിക്കുകയാണ്. ഇക്കഴിഞ്ഞ 20 വർഷക്കാലം അതിപ്രധാനമായ ഒരു ഘട്ടമായിരുന്നു. ഒരു രാഷ്ട്രമെന്ന നിലയിൽ അഭിമാനാർഹമായ പല നേട്ടങ്ങളും ഈ കാലം കൊണ്ടുണ്ടായി. ജനാധിപത്യപരമായ ഒരു ഒരു ഭരണഘടനയുടെ സൃഷ്ടിയും വിജയകരമായി നടത്തപ്പെട്ടു. 50 കോടി ജനങ്ങളുടെ സാർവത്രികമായ ക്ഷേമവും ആഭ്യന്തരമായ ഏകീകരണം സാധിതപ്രായമാക്കാൻ ഇൻഡ്യ ഉൽക്കടമായ ശ്രമമാരംഭിച്ചിരിക്കയാണ്.

ആഗസ്റ്റ് 15-ാംതീയതി ഒരു മികച്ച ദേശീയോൽസവം രാജ്യത്തുടനീളം കാണാം. സ്വാതന്ത്ര്യസമരനേതാക്കളുടെ നിസ്തുല ത്യാഗവും രാജ്യസ്നേഹികളുടെ അനുപമമായ ധീരോദാത്തതയും വീരപരാക്രമങ്ങളും നമ്മുടെ സ്മൃതപഥത്തിൽ മുന്നേറുന്നു. ഏതാനും ചടങ്ങുകളുടെ നിർവ്വഹണത്തിനൊ, കർമ്മങ്ങളുടെ അനുഷ്ഠാനത്തിനൊ അല്ല നാം ഉൽസുകരാകുന്നത്." പ്രസ്തുത, ഒരു വിശുദ്ധ ശുശ്രൂഷയിലാണ് നാം ഭാഗഭാക്കാകുന്നത്. അതിനാൽ ഈ ദേശീയദിനം ഉൽസാഹവും ആവേശവും നിറഞ്ഞ അന്തരീക്ഷത്തിൽ ഏററവും മോടിയായി ആചരിക്കേണ്ടതു് ഓരോ ഭാരതീയൻെറയും പ്രധാന കടമയാണ്.

നമ്മുടെ അയൽരാജ്യമായ ബർമ്മയും ബ്രിട്ടനും തമ്മിലുണ്ടായ ഉടമ്പടി 1948-ജനുവരി നാലാം തീയതി പ്രാബല്യത്തിൽ വന്നു. തൽഫലമായി ബർമ്മാ സ്വാതന്ത്ര്യം പ്രാപിച്ചതിൻെറ സ്മരണയെ നിലനിറുത്തുന്നതിനുവേണ്ടി എല്ലാ വർഷവും ജനുവരി 4. ഒരു ദേശീയദിനമായി ബർമ്മാക്കാർ ആഘോഷിച്ചുവരുന്നു.

കൃത്യം ഒരുമാസം കഴിഞ്ഞ് ഫെബ്രുവരി 4-ാംതീയതി സിലോൺ സ്വതന്ത്രമായി. പാക്കിസ്ഥാൻ രൂപം പ്രാപിച്ച ദിവസമായ ആഗസ്റ്റ് 15 എല്ലാക്കൊല്ലവും സ്വാതന്ത്ര്യദിനമായി പാക്കിസ്ഥാനികൾ കൊണ്ടാടിവരുന്നു. ഫെബ്രുവരി 1-ാംതീയതി ഐക്യഅറബി റിപ്പബ്ളിക്കിൻെറ ദേശീയദിനമാണ്. സ്വതന്ത്ര റിപ്പബ്ളിക്കായിരുന്ന ഈജിപ്തും സിറിയായും ചേർന്നു ഐക്യ അറ ബിറിപ്പബ്ളിക്കായിത്തീർന്നതു 1958 ഫെബ്രുവരി 1-ാംതീയതിയാണ്.

അമ്മേരിക്കൻ കോൺഗ്രസ്സ് പാസ്സാക്കിയ ഒരു ആക്ടിൻ പ്രകാരം 1946 ജൂലായ് 4-ാം തീയതി ഫിലിപ്പൈൻ ദ്വീപുകൾ ഒരു സ്വയംഭരണയൂണിററായി ഭരണമാരംഭിച്ചു. 1957 ആഗസ്റ്റ് 31-ാം തീയതി മലയൻ ഫെഡറേഷൻ ഉടലെടുക്കുകയും 1958 മെയ് 27-ാം തീയതി സിംഗപ്പൂർ ഒരു സ്വയംഭരണസംസ്ഥാനമായിത്തീരുകയും ചെയ്തു. ഇവ രണ്ടും ചേർന്ന് ആധുനിക മലേഷ്യൻ ഫെഡറേഷ്യനായി നിലകൊള്ളുന്നു. മലേഷ്യയ്ക്കുള്ളിൽ സിംഗപ്പൂരിൻെറ സ്വാതന്ത്ര്യം പ്രഖ്യാപിച്ചുകൊണ്ടു് സിംഗപ്പൂർ പ്രധാനമന്ത്രി, 150 കൊല്ലക്കാലമായി അവിടെ നിലവിലിരുന്ന ബ്രിട്ടീഷ് മേധാവിത്വം തന്നാണ്ടു സെപ്ററംബർ 16-ാംതീയതി അവസാനിപ്പിക്കുകയുണ്ടായി.

ഏഷ്യയിലെ പല രാജ്യങ്ങളും ആഫ്റിക്കയിലെ മിക്കവാറും എല്ലാ രാജ്യങ്ങളും പാശ്ചാത്യകൊളോണിയൽ ശക്തികളുടെ ആശ്രിതരാജ്യങ്ങളായിരുന്നു. ദ്വിതീയ മഹായുദ്ധത്തിനുശേഷം സംജാതമായ സ്വാതന്ത്ര്യേച്ഛയും ഐക്യരാഷ്ട്രസഭയുടെ സ്വാധീനശക്തിയും വർദ്ധിച്ചതോടെ, ആശ്രിതരാജ്യങ്ങളുടെയെല്ലാം സ്വാതന്ത്ര്യസ്ഥാപനത്തിനുള്ള വഴിതെളിഞ്ഞു. ആ പ്രക്രിയ ഇന്നും തുടർന്നുകൊണ്ടേയിരിക്കുന്നു. അടുത്തയിടെ സ്വാതന്ത്ര്യം നേടിയ രാജ്യങ്ങളിൽ കെനിയാ, റൊഡേഷ്യ, സാൻസിബാർ, സ്വാസ്സ്ലാൻഡ് മുതലായവ ഉൾപ്പെടുന്നു.

സ്വേച്ഛാധികാരപ്രമത്തനായ ഒരു രാജാവിൻെറ ദുർഭരണത്തിൽ ക്ഷുഭിതരായ ഫ്റഞ്ചുജനത പാരീസിലെ പ്രശസ്തകാരാഗൃഹമായ ബാസ്റ്റിൽ 1789 ജൂലായി 14-ാംതീയതി ആക്രമിച്ചു. വിപ്ളവത്തിലൂടെ അവർ സ്വാതന്ത്ര്യം നേടി. അന്നു മുതൽ ഫ്റഞ്ചുകാർ ജൂലായി 14-ാം തീയതി അവരുടെ ദേശീയ ദിനമായി ആഘോഷിച്ചുവരുന്നു. ഫ്റഞ്ചുജനതയുടെ മുദ്രാവാക്യങ്ങളായ സമത്വം, സ്വാതന്ത്ര്യം, സാഹോദര്യം എന്നിവ അവരുടെ ആധുനിക സ്വാതന്ത്ര്യഗീതയുമാണ്.

ഉഗ്രതയിലും പ്രചണ്ഡതയിലും ഫ്റഞ്ചുവിപ്ളവത്തെ അതിശയിക്കുന്നതായിരുന്നു 1917-ൽ നടന്ന റഷ്യൻ വിപ്ളവം:— കർഷകരും തൊഴിലാളികളും നാവികരും സൈനികരും ഒന്നടങ്കം സാർ ചക്രവർത്തിക്കും കുടുംബത്തിനും എതിരായി ശബ്ദം ഉയർത്തി. നവമ്പർ 7-ാംതീയതി അവർ രാജകീയ മന്ദിരങ്ങളെ വളഞ്ഞു. അതിലുള്ളവരെയെല്ലാം തോക്കിനിരയാക്കി. നിക്കൊലൈ ലെനിൻ ജനകീയ സഭയുടെ ചെയർമാനായി. തദനന്തരം ആണ്ടുതോറും റഷ്യാക്കാർ നവംബർ 7-ാംതീയതി അവരുടെ ദേശീയദിനമായി കൊണ്ടാടുന്നു.

ബൽജിയം ഹോളണ്ടിൻെറ ഭരണനുകത്തിൽനിന്നും പിന്മാറി. ലിയൊപ്പൊൾഡ് പ്രഥമനെ രാജാവായി വാഴിച്ചതിൻെറ സ്മരണക്കായി സെപ്ററംബർ 7-ാം തീയതി ദേശീയ ദിനമായി ആചരിക്കുന്നു.

ബ്രിട്ടീഷ് മേധാവിത്വം തുടച്ചുമാററി അമ്മേരിക്കൻ ഐക്യനാടുകൾ സ്വാതന്ത്ര്യപ്രഖ്യാപനം നടത്തിയതു് 1776 ജൂലായി 4-ാംതീയതി ആയിരുന്നു. എല്ലാക്കൊല്ലവും ജൂലായി 4 അവരുടെ സ്വാന്ത്ര്യവാർഷികദിനമാണ്. ജൂലായി 4 വെറും ഒരു ആഘോഷദിനമായിട്ടു മാത്രമല്ല ഒരു പ്രതിഷ്ഠാദിനമിയിട്ടുംകൂടെയാണ് അമ്മേരിക്കർ ഇന്നും ആചരിച്ചുവരുന്നതു്. മെക്സിക്കൊ ഒരു പടികൂടെ മുന്നോട്ടുപോകുന്നു. അവരുടെ സ്വാതന്ത്ര്യദിനാഘോഷങ്ങൾ ഒരാഴ്ചക്കാലം നീണ്ടുനിൽക്കുന്നു. സ്പെയിൻ മേധാവിത്വത്തിനു് എതിരായി ജനങ്ങൾ വിപ്ളവം ആരംഭിച്ചതു് 1810 സെപ്ററംബർ 16-ാംതീയതിയാണ്. മെക്സിക്കൊയിലെ സഭാകാര്യങ്ങൾ ഗവർമെൻറു് നിയന്ത്രണത്തിലാക്കിയതു് ബഹുജനങ്ങൾക്കു പൊറുത്തില്ല. ഒരു പുരോഹിതനായ മിഗുവേൽ ഹിദൽഗൊയുടെ നേതൃത്വത്തിൽ അവിടെ വിപ്ളവം പൊട്ടിപ്പുറപ്പെട്ടു. എന്നാൽ അദ്ദേഹം ഗവർമെൻേറാജ്ഞാനുസരണം വധിക്കപ്പെട്ടു—എന്തിനു്? സ്വാതന്ത്ര്യസമരം പതിനൊന്നു സംവൽസരക്കാലം തുടർന്നുപോന്നു. ഒടുവിൽ 1821-ൽ അവർ വിജയശ്രീലാളിതരായി. പ്രതിവർഷം നവംബർ 16-നെ തുടർന്നുള്ള ഒരു വാരക്കാലം മുഴവനും മെക്സിക്കോയിലുടനീളം സ്വാതന്ത്ര്യദിനം ആഡംബരസമന്വിതം ആഘോഷിക്കപ്പെടുന്നു.

ഫ്റൂക്ക് രാജാവിനെ സ്ഥാനഭ്റഷ്ടനാക്കിയ സൈനിക വിപ്ളവത്തിൻെറ 15-ാംവാർഷികം കെയിറോ നഗരത്തിൽവച്ച് ഇക്കഴിഞ്ഞ ജൂലായി 23-ാംതീയതി ആഘോഷിക്കപ്പെട്ടു. പക്ഷെ, ഈജിപ്ത്—ഇസ്രായേൽ സംഘട്ടനം മൂലം സംജാതമായ നൂതന സ്ഥിതിഗതികൾ പ്രമാണിച്ച് പരമ്പരാഗതവും വർണ്ണോജ്ജ്വലവുമായ പരേഡുകളോ സൈനികപ്രകടനങ്ങളോ ആഘോഷങ്ങളോ ഒന്നും കൂടാതെ ഈജിപ്ത് ഇക്കൊല്ലം ദേശീയദിനം സമാചരിക്കയുണ്ടായി.

ഇക്കാലത്തു് ദേശീയദിനങ്ങൾ എല്ലാംതന്നെ അന്താരാഷ്ട്രീയാടിസ്ഥാനത്തിൽ കൊണ്ടാടപ്പെടുന്നതു് അഭിലഷണീയമാണ്. ഇന്ത്യയിലാകട്ടെ, ഭരണാധികൃതരോടൊപ്പം വിദേശനയതന്ത്രപ്രതിനിധികളും ദേശീയാഘോഷങ്ങളിൽ പങ്കെടുക്കുന്നതു് അഭിനന്ദനീയമാണ്.

(continued from page 12)

Faith in Christ is more than an intellectual grasp of the ministry of Jesus on the scene of history. Mere knowledge or information of facts about the truth, life and crucifixion of Jesus is not enough to make one believe in Christ. Knowledge should lead to response to God's saving act in Christ.

The disciples knew the close relation between Jesus and God the Father by being with the Lord. Philip asked once, 'show us the Father.' Jesus said, "He who has seen me has seen the Father." John. 14:9. Jesus again said, "Believe me that I am in the Father and the Father in me." John 14: 11.

Christian faith finds expression in two ways. 1. Contemplation. 2. Activism. These are not two entirely independent realms but one is integral to the other. If one is satisfied merely with a life of prayer devotion and participation in the Holy Qurbana one is not fulfilling one's Christian responsibility. He is only enjoying for himself the privileges of a Christian ignoring the task entrusted to his care. Contemplation provides the spiritual power and gives strength and vigour to be involved in the life of the world to redeem the world.

Involvement in the affairs of the world implies an attachment as well as a detachment. A Christian who is an ambassador of Christ has to detach himself from the defilements of the world (Rom. 12:2) But at the same time he has to play an active role in the affairs of the world manifesting his ardent faith in God to consecrate and dedicate the world for God's glory.

It is found in an ecumenical report, "The real battles of faith are being fought in factories, shops, offices and farms, in political parties and government agencies, in countless homes and in the relationship of nations."

How are we to make relevant our Christian faith?

---

(8—ാം പേജിൽനിന്നു തുടർച്ച)

ശ്ലാസ്ത്രജ്ഞന്മാർ, മാനസികരോഗവിദഗ്ദ്ധന്മാർ, കുട്ടികളുടെ പ്രശ്നങ്ങളിൽ പ്രത്യേകം വൈദഗ്ദ്ധ്യം നേടിയിട്ടുള്ള ഒരു സംഘം ആളുകറം, സാമ്പത്തിക വിദഗ്ദ്ധന്മാർ, തൊഴിലില്ലാത്തവർക്കു് അതുണ്ടാക്കിക്കൊടുക്കാൻ സഹായിക്കുന്നവർ, ഇവർക്കെല്ലാം പുറമെ നിയമം. ആരോഗ്യം, മുതലായ വകുപ്പുകളിൽ അത്യധികം വൈദഗ്ദ്ധ്യം നേടിയ 40 ആളുകളുമുണ്ടു്. വളരെ വിലയേറിയ പ്രശ്നങ്ങളാണു് അവരുടെ മുമ്പിൽ കൊണ്ടുപോവുക. പാർക്കുന്നതിനു സ്ഥലമില്ലാതെ കഷ്ടപ്പെടുന്നവർക്കു് അഭയം നൽകുന്ന കെട്ടിടങ്ങറം, നാഥനില്ലാതെ അലഞ്ഞു നടക്കുന്ന കുട്ടികളെ രക്ഷിക്കുന്നതിനുള്ളസ്ഥാപനങ്ങറം, യുവജനകേന്ദ്രങ്ങറം മുതലായ ആശ്വാസകേന്ദ്രങ്ങളും, ലൈഫ് ലൈൻ, ഏർപ്പെടുത്തിയിട്ടുണ്ടു്.

ഈ തരത്തിലുള്ള ഒരു കേന്ദ്രം എങ്ങനെ ദിനംപ്രതി വളർന്നുവരാതിരിക്കും.

ഇങ്ങനെയുള്ള കേന്ദ്രങ്ങറം ആസ്ട്രേലിയയിലെ മററു പട്ടണങ്ങളിലും സ്ഥാപിച്ചിട്ടുണ്ടു്, മാത്രമല്ല ആസ്ട്രേലിയയിൽനിന്നു പുറത്തുള്ള സ്ഥലങ്ങളിലും ലൈഫ്ലൈൻ കേന്ദ്രങ്ങറം ഉടലെടുത്തുകഴിഞ്ഞു. ആ കേന്ദ്രങ്ങളിൽനിന്നുള്ള പ്രതിനിധികളടങ്ങിയ അന്താരാഷ്ട്രീയ ലൈഫ്ലൈനിന്റെ ഒരു സമ്മേളനമാണു് 1966 ആഗസ്റ്റിൽ സിഡ്നിയിൽവച്ചു കൂടിയതു്. അതിന്റെ ആദ്യത്തെ പ്രസിഡണ്ടായി അലൻവാക്കർ തിരഞ്ഞെടുക്കപ്പെട്ടു. എന്തൊരു വലിയ നേട്ടമാണു് വാക്കർക്കുണ്ടായ ഒരു ചെറിയ അനുഭവത്തിൽനിന്നു് ലോകത്തിനു ലഭിച്ചതു്.

Firstly, for the believers of th New Testament period, their faith in God and fellowship with one another were strengthened by the 'breaking of the bread' Acts 2:42.

The central and supreme act of the Christian worship, the Holy Qurbana is instituted by the Church to express our sense of belonging to God and to manifest our dependence on him by our active participation in it. In the liturgy we take part not as mere spectators of a divine drama but as living participants of the spiritual service. It is not a mere remembrance of an act in the past but an actualisation of the redemptive work of God in Christ in the here and now and looking forward to the final consummation of the work of God at his second coming. A real understanding of the theological import of the Holy Qurbana and our participation in it with proper prepartion will deepen our faith and make the work of God real to us in our life—situation. A recent writer on the 'Renewal of the Church' has remarked, "Worship should be so arranged that it does not serve to wipe one's hands clean after they have been soiled for a week in 'secular' jobs, but rather to strengthen them and endow them with cleansing power so that they might transform whatever they touch in the week following. It should help the worshipper to hold his faith and the world in balance."

Secondly, instead of being satisfid with the traditional answers, we heve to use our minds and intelligence to define and re-state our faith and present it in intelligible terms and appealing was to attract the modern man familiar with the challenge of faith. These are no blue prints which we have to adopt and work upon. The Holy scripture, tradition of the Church and writings of the fathers give us guidance to follow in our method of work. We have to rely on the guidance of the Holy Spirit in our study and thinking to evolve new patterns of evangelism and means of service.

Thirdly, the Church exists not for itself. The Church exists for the world and its task is to renew and transform the world. If the christian faith is to be relevant, the Church is to be sensitive to the problems of the world and to be actively concerned about its foibles and failures. realized that commitment to work is for the work of God and for His glory. Christian faith should be the response to trust and responsibility committed to every man who has been called from darkness to the marvellous light.

Jesus came to the world not to redeem a part of man, but to redeem the whole man. God became man not to redeem a few individuals but to redeem the whole world. "For God so loved the world that he gave his only son, that whoever believes in him should not perish but have eternal life" (Jn. 3: 16) The work of Jesus has not come to an end. Our Lord still continues his work sitting at the right hand of God (Heb 10:12) "Let us then with confidence draw near to the throne of grace, that we may receive mercy and find grace to help in time of need" (Heb. 4:16). "Jesus Christ is the same yesterday and to-day and for ever." (Heb. 13:8.)

---

Reg. No. K. 289 Licence No- 498

ചർച്ച് വീക്കിലി

# The Relevance of Christian Faith to Our Times

Dn. K. A. George B. Sc., B. D. M. Th.

II

The course of faith is not smooth always. Spiritual pilgrimage is full of ups and downs. The hard realities of life and darts of the evil one often shake the foundations of belief in God. The life of Job presents faith that rebels. Job, the devout man of traditional piety was put to the test by the adversary, Satan. He lost his beloved ones and all the blessings of life. He was victimised by a terrible disease and was even blamed by his beloved wife. Then three friends, Eliphaz, Bildad and Zophar visited him in his calamity. All of them saw in Job an object of God's punishment. According to them the terrible judgment meted out to him and the disaster that befell him were the direct consequences of his deadly sins Reflecting on his previous experiences, Job could not reconcile himself to the traditional doctrine of 'The Righteous prosper and the unrighteous perish.' Job being a righteous man fulfilling all the stipulations of a devout life (Job. 1:5) could never understand the fairness of God's punishment (Job. 7:12). Then another friend by name Elihu appears on the scene and dwells on the 'disciplinary' purpose of God's punishment so as to refine and purify a man to make God's fitting instrument (Job. 33: 29). Even those soothing words did not offer any comfort to the man passing through the terrible order of suffering. Job even went to the extent of questioning God's ways of judging people. Nothing in the world, life-experience or the comforting words could satisfy him whose faith was shaken by the onslaught of the hard realities of life.

When God appeared in all glory and splendour Job was humbled and he surrendered himself and stopped his violent outburst and passionate cry. (Job. 40:4)

Though faith in God is our response to God's person and promises, only God could help a man to have the right kind of confidence and trust in God and commit himself fully to the creator in whom we live, move and have our being.

## Christian Faith

What is the significance of Christian faith? The term faith brings to our mind primarily a body of doctrine, articles of faith or creed.

It is important to examine the sense in which the term was used originally in the New Testament. Jesus began his ministry with the exhortation, 'Repent and believe that the kingdom of God is at hand', (Mk. 1: 15). Faith in Jesus means faith in Jesu's person who is the Word made flesh and acceptance of his message, that the kingdom of God which he came to inaugurate is centred on his person. Belief in Jesus implies a unique attachment to his person and conformity to his will (2 Cor.5:17)

Faith was Jesu's demand from men. He performed miracles to elicit faith form me. Signs and wonders which he performed were to lead people to recognise him as God's Messiah. Jesus said, 'Only believe!' 'All things are possible to him who belives' (Mk. 9: 23). At the same time Jesus rebuked those who just followed him seeing but his miracle-working power failing to recognise his nature and purpose. (Jn. 2:23, 4: 48, 6;14).

To the disciples of Jesus, their faith was grounded on their personal relationship with their Master. Our Lord in the beginning of his ministry called out twelve men, 'to be with him, to be sent out to preach and have authority to cast out demons (Mk. 3: 14–15).

The intensive training imparted to them during the period of three years prepared them to receive the good news of salvation. At Caesarea Philipi Simon Peter confessed that Jesus is Messiah the Son of the living God. (Mt. 16: 16) But it took time for the disciples to understand fully the nature and purpose of our Lord's Messianic vocation. (Mk. 8:33)

Their thoughts had been coloured by worldly motives and selfish interests (Mk. 10: 36). Their faith was deepened and strengthened only gradually after our Lord's crucifixion and resurrection. The implication of the words uttered by the Lord and the import of the promises given by him during his earthly ministry became clear to them only when the Holy spirit came upon them. Then they began to testify. "And there is salvation in no one else, for there is no other name under heaven given among men by which we must be saved (Acts. 4: 12)

Christian faith is not opposed to reason. Though faith is primarily of experience, reason has it place in faith. Thomas who was not present when the risen Lord appeared to the disciples raised a genuine difficulty. Thomas said to them, "Unless I see in his hands the print of the nails, and place my finger in the mark of the nails, and place my hand in his side, I will not believe" Jn. 20:25. The risen Lord met him and showed him his hands and side. The revelatory experience changed his nature and evoked a confession from the innermost recesses of his heart, Thomas said, 'My Lord and my God.' It was an acceptance of the reality of the Lord's presence and commitment to him in utter submission.

(continued on page 11

Printed and Published by N. M. Abraham B. A. at the MalayalaManorama Press Kottayam